


# ബാപ്പു

രണ്ടാംഭാഗം

എഫ്. സി. ഫ്രീറ്റസ്




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

നെഹ്റു ബാലപുസ്തകാലയം

# ബാപ്പു

(രണ്ടാംഭാഗം)

എഫ്. സി. ഫ്രീറസ്

വിവർത്തനം:
കെ.ആർ.പി. നായർ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ



ആദ്യ മുദ്രണം 1970 (ശക 1892)
രണ്ടാമത് റീ പ്രിൻറ് 1989 (ശക 1911)

Bapu (Part II) (Malayalam)
രൂ: 5.50
പ്രസാധകർ: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്ററ്, ഇന്ത്യ
എ— 5 ഗ്രീൻ പാർക്ക്, ന്യൂദൽഹി 110 016.



ഗാന്ധിജി ഉപ്പു സത്യാഗ്രഹം നയിക്കുകയും തടവിലാക്കപ്പെടുകയും ചെയ്തു. അതിൽ പ്രതിഷേധിച്ച് ഇന്ത്യ ഒട്ടാകെ സമ്പൂർണ്ണ ഹർത്താൽ ഉണ്ടായി. ചില പട്ടണങ്ങളിൽ അക്രമം പൊട്ടിപ്പുറപ്പെട്ടെങ്കിലും നിയമനിഷേധപ്രസ്ഥാനം പൊതുവെ സമാധാനപരമായിരുന്നു.

ബോംബേയിൽ രണ്ടു സർക്കാരുകൾ ഉള്ളതുപോലെ തോന്നി. യൂറോപ്യന്മാരും ഇന്ത്യൻ ഭടന്മാരും ബ്രിട്ടീഷുകാരോടു കൂറുള്ളവരായിരുന്നു. ബാക്കിയെല്ലാവരും കോൺഗ്രസ്സിന്റെ കൂടെനിന്നു. ആഴ്ചതോറും ഹർത്താലുകൾ ഉണ്ടായി.

നിമിഷനേരത്തെ മുന്നറിയിപ്പുകൊണ്ട് പട്ടണത്തിലെ കടകളെല്ലാം അടയ്ക്കുകയും അനേകായിരം സ്ത്രീപുരുഷന്മാർ തെരുവുകളിൽ കൂടുകയും ചെയ്തു, അവർ പൂർണ്ണനിശ്ശബ്ദത പുലർത്തി. ഏതൊരു ചലനത്തിനും കോൺഗ്രസ്സിന്റെ അനുവാദം വേണ്ടിയിരുന്നു. വെള്ള വസ്ത്രം ധരിച്ച ആളുകൾ ദേശീയ ഗാനങ്ങളും പാടി ഘോഷയാത്ര നയിച്ചു. എല്ലാവരും വീട്ടിലുണ്ടാക്കിയ ഖദർ തുണിയാണു ധരിച്ചത്.

ഇന്ത്യക്കാർ ബ്രിട്ടീഷ് ഭരണം പൊറുക്കുകില്ലെന്ന നിലയായി.

ഏതെങ്കിലും ഒത്തുതീർപ്പിനു വേണ്ടി ഗാന്ധിജിയുമായി സംഭാഷണം നടത്താൻ ഇർവിൻ പ്രഭു ആഗ്രഹിച്ചു. അതിനാൽ ഗാന്ധിജിയേയും കോൺഗ്രസ്സ് നിർവ്വാഹക സമിതി അംഗങ്ങളേയും നിരുപാധികം മോചിപ്പിക്കാൻ ജനുവരി 25-ന് അദ്ദേഹം ഉത്തരവിട്ടു. 1931 ജനുവരി 26-ന് ഗാന്ധിജിയും മററു നേതാക്കന്മാരും ജയിൽ വിമുക്തരായി. നിയന്ത്രണം തുടന്നപ്പോൾ ഹൃദയം തുറന്നു ചർച്ച നടത്താൻ ഗാന്ധിജി വൈസ്രോയിയോടു നിർദ്ദേശിച്ചു.



ഫെബ്രുവരി 6-ാംനു- അലഹബാദിലെ യോഗത്തിനു ശേഷം കോൺഗ്രസ്സ് നേതാക്കന്മാർ ഒരു ഒത്തുതീർപ്പുണ്ടാക്കാമെന്നു തീരുമാനിച്ചു. പ്രതിനിധി എന്ന നിലയിൽ ഒത്തുതീർപ്പു ചർച്ച നടത്താൻ അവർ ഗാന്ധിജിയെ അധികാരപ്പെടുത്തി, ചിലർ ഇതിനെ എതിർത്തു. ചർച്ചിൽ പറഞ്ഞു—

"മിഡിൽ ടെമ്പിൾ ബിരുദധാരിയെങ്കിലും, ദേശദ്രോഹിയായ ഒരു അഭിഭാഷകനായ മി ഗാന്ധി, കിഴക്കൻ നാട്ടുകളിൽ സുപരിചിതമായ ഒരിനം ഫക്കീറാണെന്ന നാട്യത്തിൽ, ധിക്കാരപൂർവ്വം സിവിൽ നിയമനിഷേധം സംഘടിപ്പിച്ചു നടത്തുന്നതിനിടയിൽ, ചക്രവർത്തി തിരുമനസ്സിന്റെ പ്രതിനിധിയോട് തുല്യഭാവേന ചർച്ച നടത്താൻ, അർദ്ധനഗ്നനായി വൈസ്രോയിക്കൊട്ടാരത്തിന്റെ പടി ചവുട്ടിക്കയറുന്ന ദൃശ്യം, ഭയദവും, മനം പുരട്ടിക്കുന്നതുമാണ്."

ഫെബ്രുവരി 1നു് തുടങ്ങിയ ചർച്ച, ഒടുവിൽ, ഒത്തുതീർപ്പിനു വഴിതെളിച്ചു. ഗാന്ധി-ഇർവിൻ കരാർ എന്നറിയപ്പെടുന്ന ഉടമ്പടി-ഡൽഹിയിൽ വച്ച് മാർച്ച് 5-ാംനു- ഒപ്പുവച്ചു. വളരെ രമ്യമായാണ് സംഭാഷണം നടന്നത്. പക്ഷേ, ഉദ്യോഗസ്ഥന്മാരുടെ-വൈരമനോഭാവം കൊണ്ടു് ഭിന്നതകൾ വേഗം തല

പൊക്കി. മിതവാദികളായ ശാസ്ത്രി, സപ്രു, ജയകർ എന്നിവർ ഇടപെട്ട്, കടുംപിടിക്കുനിൽക്കാതെ പരസ്പരം മനസ്സിലാക്കാൻ ശ്രമിക്കണമെന്ന് ഇരുകൂട്ടരോടും അപേക്ഷിച്ചു. അങ്ങനെ നിയമ നിഷേധ പ്രസ്ഥാനം നിർത്തിവയ്ക്കാൻ ഗാന്ധിജി നിശ്ചയിച്ചു.

ഉടമ്പടി (1) നിയമനിഷേധം നിർത്തിവയ്ക്കാനും, (2) ഫെഡറേഷൻ, ഉത്തരവാദിത്വം, പൊരുത്തപ്പെടൽ, രക്ഷാവ്യവസ്ഥകൾ എന്നിവയുടെ അടിസ്ഥാനത്തിൽ ഇന്ത്യയ്ക്കു് ഒരു ഭരണഘടന ഉണ്ടാക്കാനും അടുത്തു ചേരുന്ന വട്ടമേശസമ്മേളനത്തിൽ കോൺഗ്രസ്സ് പങ്കെടുക്കാനും, (3) രാജ്യത്തിൻെറ പലഭാഗത്തുണ്ടായ പോലീസ് അക്രമങ്ങളെപ്പററി അന്വേഷണം വേണമെന്നു നിർബ്ബന്ധിക്കാതിരിക്കാനും വ്യവസ്ഥചെയ്തിരുന്നു.

പകരം താഴെ പറയുന്ന കാര്യങ്ങൾ വൈസ്രോയി സമ്മതിച്ചു. നിയമനിഷേധത്തിൻെറ പേരിൽ അറസ്റ്റുചെയ്ത എല്ലാ രാഷ്ട്രീയതടവുകാരെയും വിട്ടയക്കുക; ഭൂമിയുൾപ്പെടെ, കണ്ടുകെട്ടിയ വസ്തുവകകൾ വിട്ടുകൊടുക്കുക; അടിയന്തിര നിയമങ്ങളെല്ലാം പിൻവലിക്കുക; നികുതി കൂടാതെ ഉപ്പുണ്ടാക്കാൻ ജനങ്ങളെ അനുവദിക്കുക; മദ്യം, കറപ്പ്, വിദേശത്തുണിക്കടകൾ ഇവ സമാധാനപരമായി ബഹിഷ്ക്കരിക്കാൻ ജനങ്ങൾക്കു സ്വാതന്ത്ര്യം നൽകുക. അവസാനത്തെ ഇനം സ്വദേശിപ്രസ്ഥാനത്തിനു് ആക്കം കൂട്ടാൻ ഉദ്ദേശിച്ചുള്ളതായിരുന്നു.

1931 ആഗസ്റ്റ് 27-ന് ഗാന്ധിജി, പണ്ഡിററ് മാളവ്യ, മിസ്സിസ്സ് നായിഡു എന്നിവർ വട്ടമേശസമ്മേളനത്തിൽ പങ്കെടുക്കാൻ ലണ്ടനിലേക്കു കപ്പൽ കയറി. ഇന്ത്യയുടെ ഭാവിയ്ക്കു് ഇണങ്ങിയ ഒരു പദ്ധതി ഉണ്ടാക്കാനാണ് സമ്മേളനം വിളിച്ചു കൂട്ടിയതു്. ഇന്ത്യൻ രാജാക്കന്മാരുടെ പ്രതിനിധികളും, മുസ്ലീങ്ങളും, സിക്കുകളും, ക്രിസ്ത്യാനികളും, പാഴ്സികളും മററു പല വിഭാഗക്കാരും അതിൽ പങ്കെടുത്തു.





ഗാന്ധിജിയോടൊപ്പം, കാര്യദർശിമാർ മഹാദേവദേശായിയും പ്യാരിലാലും, പുത്രൻ ദേവദാസും, മീരാബെന്നും ഉണ്ടായിരുന്നു. സ്നേഹിതന്മാരും അഭ്യുദയകാംക്ഷികളും ആശംസകൾകൊണ്ട് അദ്ദേഹത്തെ മൂടി എന്നു തന്നെ പറയാം. കപ്പൽ യാത്രയ്ക്കിടയിൽ പതിവനുസരിച്ച്, നൂൽ നൂറ്റും പുസ്തകം വായിച്ചും കത്തുകൾ എഴുതിയും അദ്ദേഹം സമയം ചെലവഴിച്ചു. കുട്ടികളെ വളരെ ഇഷ്ടമായിരുന്ന അദ്ദേഹം; വെള്ളക്കാരായ കുട്ടികളുടെ സഖ്യം വേഗം തന്നെ സമ്പാദിച്ചു. വഴിയ്ക്ക്, ഓരോ തുറമുഖത്തുവച്ചും ജനങ്ങൾ അദ്ദേഹത്തിന് അഭിവാദ്യങ്ങളും യാത്രാമംഗളങ്ങളും നേർന്നു.



പല ആഴ്ച പരിശ്രമിച്ചിട്ടും യാതൊരു ഗുണവും ഉണ്ടായില്ല. അടിമത്തത്തെ പൂർണ്ണസ്വാതന്ത്ര്യമാക്കി മാററാനായിരുന്നു ഗാന്ധിജിയുടെ ഉദ്യമം. സമ്മേളനത്തിൽ നിർദ്ദേശിക്കപ്പെട്ടവ അംഗീകരിക്കാൻ ഗാന്ധിജിക്കു കഴിഞ്ഞില്ല.

ഗാന്ധിജി ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു. "എന്റെ വീടിന്റെ ഉടമസ്ഥൻ ഞാനായിരിക്കുമെന്നു നിങ്ങൾ പറയുന്നു. അതേ സമയം പെട്ടിയുടെ താക്കോൽ നിങ്ങൾ കൈയിൽ വയ്ക്കുകയും ഒരു കാവൽക്കാരനെ വാതിൽക്കൽ നിർത്തുകയും ചെയ്യുന്നു."

മതസംഘടനകൾ, ഭൂവുടമകൾ, വ്യവസായികൾ തുടങ്ങിയ കൂട്ടർക്ക് നിയമസഭകളിൽ സീററു



സംവരണം നൽകണമെന്ന് സമ്മേളനത്തിൽ തീരുമാനം ഉണ്ടായി. അതായത് സമൂഹങ്ങൾ തന്നെ അംഗങ്ങളെ തെരഞ്ഞെടുക്കണം.

ഇത്തരം വിഭജനത്തിൽനിന്ന് ദേശീയ ഗവണ്മെൻറ് ഉണ്ടാവുകയില്ലെന്നോർത്ത് ഗാന്ധിജി നിരാശനായി. അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ കൂടുതൽ വിജയിച്ചത് സമ്മേളനത്തിനു പുറത്തായിരുന്നു. താനൊരു പാവപ്പെട്ടവനാണെന്നു കരുതി അതുപോലെ ജീവിച്ചിരുന്ന ഗാന്ധിജി, ലണ്ടനിൽ ഈസ്റ്റ് എൻഡിലുള്ള കിങ്സിലിഹാൾ എന്നു പേരുള്ള പാവപ്പെട്ടവരുടെ താവളത്തിലാണ് താമസിച്ചത്. മിസ് മുറയിൽ ലെസ്റ്ററുടെ അതിഥിയായിരുന്നു അദ്ദേഹം. സമ്മേളനസ്ഥലമായ സെൻറ് ജെയിംസ് കൊട്ടാരത്തിലേക്ക് അവിടെനിന്നു നല്ല ദൂരമുണ്ടായിരുന്നു. എങ്കി

ല്ലം തെല്ലു ബുദ്ധിമുട്ടു സഹിച്ചും പാവപ്പെട്ട ലണ്ടൻകാരുടെ കൂടെ താമസിക്കാനാണ് അദ്ദേഹം ഇഷ്ടപ്പെട്ടതു്.



ലങ്കാഷയറിൽ ചെലവഴിച്ച ഒരു വാരാന്ത്യം അദ്ദേഹത്തിനു് മറക്കാനാവാത്ത ആഹ്ലാദം നൽകി. ഇന്ത്യയിൽ വിദേശത്തുണികൾ ബഹിഷ്കരിച്ചിരുന്നതുകൊണ്ടു് അവിടെയുള്ള തുണിമില്ലുകളിലെ വളരെ തൊഴിലാളികൾ തൊഴിൽരഹിതരായിരുന്നു. അവരോടു് സ്വന്തം നാട്ടുകാരുടെ ദാരിദ്ര്യത്തെപ്പററിയും കഷ്ടതയെക്കുറിച്ചും അദ്ദേഹം പറഞ്ഞുമനസ്സിലാക്കി. അങ്ങനെ അവരെ വശത്താക്കുകയും ചെയ്തു.

ഗാന്ധിജി പലേടത്തും പ്രസംഗിച്ചു. പത്രക്കാരുമായി കൂടിക്കാഴ്ചകൾ നടത്തി. രാജാവ്, ലോയിഡ് ജോർജ്ജ്, ചാർലി ചാപ്ലിൻ, ബർണാഡ്ഷാ, സർ സാമുവൽ ഹോർ തുടങ്ങിയവരെ അദ്ദേഹം കണ്ടു.

ഇംഗ്ലണ്ടിലായിരുന്നപ്പോഴും കാലത്തു നടക്കാൻ പോകുന്ന പഴയ സ്വഭാവം അദ്ദേഹം ഉപേക്ഷിച്ചില്ല. അവിടത്തെ കൊടും തണുപ്പിലും കോട്ടിടാതെ, ഒരു കമ്പിളിപ്പുതപ്പും കാലുറ കൂടാത്ത മെതിയടിയും മാത്രമേ അദ്ദേഹം അണിഞ്ഞിരുന്നുള്ളു. എതിരാളികളിൽ ചിലർ "അർദ്ധനഗ്നനായ ഫക്കീർ" എന്ന് അദ്ദേഹത്തെ വിളിച്ചിരുന്നെങ്കിലും ആ ഫക്കീറിനെയാണ് ഇംഗ്ലണ്ടിലെ രാജാവും രാജ്ഞിയും ആദരപൂർവ്വം സ്വീകരിച്ചതു്.

കുട്ടികളുടെ സമ്പർക്കം അദ്ദേഹത്തെ ഏററവും അധികം സന്തോഷിപ്പിച്ചു. ഗാന്ധിജിയെ അവരും സ്നേഹിച്ചു. അദ്ദേഹത്തിന്റെ ശാന്തതയും ദയാവായ്പും അവർ ഇഷ്ടപ്പെട്ടു. അദ്ദേഹത്തിന്റെ പിറന്നാളിനു്, ഇന്ത്യയിലെ പാവപ്പെട്ട കുട്ടികൾക്കു കൊടുക്കാനായി അവർ ഭംഗിയുള്ള സമ്മാനങ്ങൾ നൽകി. ഇംഗ്ലണ്ടിൽ വച്ചു കിട്ടിയ മറേറതിനെയുംകാൾ കൂടുതൽ ഇവയെയാണ് ഗാന്ധിജി വിലമതിച്ചതു്.

ലണ്ടൻ വിടുമ്പോൾ ഈ കളിപ്പാട്ടങ്ങൾ മാത്രമേ അദ്ദേഹം എടുത്തുള്ളു.

ജനങ്ങളോട്ട് മൊത്തത്തിൽ അദ്ദേഹം നന്ദി പ്രകാശിപ്പിച്ചു. "എൻെറ അസന്തുഷ്ടരാജ്യത്തിനു് എന്തുണ്ടായാലും ഈ ഔദാര്യവും ദയയും എൻെറ മനസ്സിൽനിന്നു് ഒരിക്കലും മാഞ്ഞുപോവുകയില്ല," എന്നു് അദ്ദേഹം പറഞ്ഞു.

നാട്ടിലേക്കുള്ള യാത്രയ്ക്കിടക്കു് തൻെറ പഴയ ചങ്ങാതിയും ഇന്ത്യയുടെ സുഹൃത്തും സുപ്രസിദ്ധ ഫ്രഞ്ചുനോവൽകർത്താവുമായ റൊമയിൻറോളണ്ടിനെ കാണാൻ ജനീവാ തടാകത്തിൻെറ കരയിലുള്ള അദ്ദേഹത്തിൻെറ വസതിയിലേക്കു് ഗാന്ധിജി പോയി. ഇന്ത്യയുടെ സംസ്കാരത്തേയും സാഹിത്യത്തേയും തത്വചിന്തയേയും പ്രത്യേകിച്ചു് രാമകൃഷ്ണപരമഹംസൻ, സ്വാമി വിവേകാനന്ദൻ തുടങ്ങിയ സന്യാസിമാരെയും റോളണ്ട് ആരാധിച്ചിരുന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യം ഉൾപ്പെടെ പല കാര്യങ്ങളും ഗാന്ധിജി റോളണ്ട





മായി ചർച്ചചെയ്തു. അത്യന്തം ആഹ്ലാദം നിറഞ്ഞ ചില ദിവസങ്ങളാണ് അദ്ദേഹം അവിടെ ചെലവഴിച്ചത്. റോളണ്ട് രചിച്ചിട്ടുള്ള ഗാന്ധിജിയുടെ ജീവചരിത്രം സുപ്രസിദ്ധമാണ്.

യാത്രാമദ്ധ്യേ റോമിലെ സുപ്രസിദ്ധമായ സിസ്റ്റെയിൻ പള്ളിയും ഗാന്ധിജി സന്ദർശിച്ചു. കുരിശുരൂപത്തിന്റെ മുമ്പിൽ നിന്നപ്പോൾ അദ്ദേഹത്തിന്റെ കണ്ണുനിറഞ്ഞു.

1931 ഡിസംബർ 28-ന് അദ്ദേഹം ബോംബേയിൽ കപ്പ





ലിറങ്ങി. അന്നു വൈകുന്നേരം ആസാദ് മൈതാനിയിൽ കൂടിയ പൊതുയോഗം അദ്ദേഹം പ്രസംഗിച്ചിട്ടുള്ളവയിൽ ഏററവും വലുതാണ്. ലണ്ടൻ സംഭാഷണങ്ങളുടെ വിശദവിവരങ്ങൾ നൽകിക്കൊണ്ടു്, അവയുടെ പരാജയകാരണങ്ങളും അദ്ദേഹം എടുത്തുപറഞ്ഞു. "ഗവണ്മെൻറുമായി സഹകരിക്കാൻ ഒരു വഴി തെളിഞ്ഞു കിട്ടുമെന്നു് ഞാൻ ആശിച്ചിരുന്നു. ഇപ്പോഴും അതിനു ശ്രമിക്കാൻ ഞാൻ ഒരുക്കമാണ്."

എന്നാൽ വൈസ്രോയി വില്ലിങ്ടൺ പ്രഭു അതിൽ തല്പരനായിരുന്നില്ല. അടിയന്തിര കല്പനകൾ പുറപ്പെടുവിക്കുകയും ആയിരക്കണക്കിനു് ആളുകളെ തടവിലാക്കുകയും ചെയ്തു.

നിയമനിഷേധം പുനരാരംഭിക്കാൻ കോൺഗ്രസ്സ് ആഹ്വാനംചെയ്തു. 1932 ജനുവരി 4-നു് ബോംബേയിൽവച്ചു് ഗാന്ധിജി തടവിലാക്കപ്പെട്ടു. അന്നു് മൗനദിനമായിരുന്നതുകൊണ്ടു് സഹപ്രവർത്തകന്മാർക്കും ഇംഗ്ലണ്ടിലെ സുഹൃത്തുക്കൾക്കും അദ്ദേഹം സന്ദേശങ്ങൾ എഴുതിയയച്ചു.

പ്രക്ഷോഭണത്തിന് ആക്കം കൂടിയപ്പോൾ ഗവണ്മെൻറ് ഭീകരഭരണം തുടങ്ങി. കോൺഗ്രസ്സും, ബന്ധപ്പെട്ട സംഘടനകളും നിയമവിരുദ്ധമാണെന്നു പ്രഖ്യാപിക്കുകയും അവയുടെ സ്വത്തുക്കൾ കണ്ടുകെട്ടുകയും ചെയ്തു.

കോൺഗ്രസ്സുകാർ അറസ്റ്റുചെയ്യപ്പെട്ടു. അവരുടെ വസ്തുക്കളും, കെട്ടിടങ്ങളും, മുദ്രണശാലകളും പിടിച്ചെടുക്കപ്പെട്ടു. ഘോഷയാത്രകൾ നിരോധിക്കപ്പെട്ടു.

ഈ നടപടികളെ വിൻസ്റ്റൺ ചർച്ചിൽ വിശേഷിപ്പിച്ചതു്, "ശിപായിലഹളയ്ക്കുശേഷം വേണ്ടിവന്ന ഏററവും കഠിന



മായ നടപടികൾ'' എന്നത്രേ. എങ്കിലും നിയമനിഷേധം തുടന്നു. ഗുജറാത്തിലും ഐക്യസംസ്ഥാനങ്ങളിലും നികുതിപിരിവിനെ എതിർത്തു. വനംനിയമങ്ങളേയും, ഉപ്പുകുത്തകയേയും, ആളുകൾ വെല്ലുവിളിച്ചു. വിദേശവസ്തുബഹിഷ്കരണം തുടർന്നു.

അനധികൃതയോഗങ്ങളിലും ഘോഷയാത്രകളിലും ലാത്തികൾ ഉപയോഗിക്കപ്പെട്ടു. കലാപപ്രദേശങ്ങളിൽ സ്പെഷ്യൽ പോലീസ് സഞ്ചരിച്ചു. കനത്ത തുകകൾ പിഴയിട്ടു. ജനുവരിയിൽ മാത്രം 15,000 ആളുകൾ തടവിലാക്കപ്പെട്ടു. വർഷാവസാനമായപ്പോഴേക്കും 67,000 ആളുകൾ ശിക്ഷിക്കപ്പെട്ടു.

ജവാഹർലാൽ നെഹ്രു നേരത്തെ ജയിലിലായിരുന്നു. കസ്തൂർബായും അദ്ദേഹത്തെ അനുഗമിച്ചു.

ഗാന്ധിജി മുൻപു ചെയ്തതുപോലെ ഇപ്പോഴും ജയിലിലെ താമസം പ്രയോജനപ്പെടുത്തി. ''തീണ്ടൽജാതി'' ക്കാരായ തൂപ്പുകാർ, തോട്ടികൾ, തുകൽ ഊറയ്ക്കിടുന്നവർ തുടങ്ങിയ താഴ്ന്ന ജാതിക്കാരോട് മററു ഹിന്ദുക്കൾ മോശമായി പെരുമാറുന്ന ''തൊട്ടുകൂടാത്തവരുടെ'' പ്രശ്നം അദ്ദേഹം പരിഗണിച്ചു തുടങ്ങി.





ഗാന്ധിജി അവരെ "ഹരിജനങ്ങൾ" അതായത് ദൈവത്തിൻെറ മനുഷ്യർ, എന്നു വിളിച്ചു. (ആ കൊല്ലം അവസാനത്തിൽ അദ്ദേഹം തുടങ്ങിയ വാരികയ്ക്കു "ഹരിജൻ" എന്ന പേർ നൽകി). "ഏററവും നിന്ദിതരായ ആളുകളാണ് ഈശ്വരന് ഏററവും പ്രിയപ്പെട്ടവർ" എന്ന് അദ്ദേഹം പറഞ്ഞു.

അവർക്കു പ്രത്യേകം പാർലമെൻററംഗങ്ങളെ തെരഞ്ഞെടുക്കാനുള്ള അവകാശം നൽകി, അവരെ മററു ഹിന്ദുക്കളിൽനിന്നും അകററിനിർത്താനുള്ള ശ്രമമാണ്, അദ്ദേഹത്തിന് അത്യന്തം മനശ്ശല്യമുണ്ടാക്കിയ ഒരു കാര്യം. അങ്ങനെയായാൽ അവർ ഒററപ്പെട്ട്, സമൂഹത്തിൽ ലയിക്കാതെ പ്രത്യേകം നിലനിൽക്കും.





ഇതിനെതിരായി വാദിച്ചുകൊണ്ട് ഗാന്ധിജി സർ സാമുവൽ ഹോറിന് എഴുതി. എന്നാൽ അത് ആരും ചെവിക്കൊണ്ടില്ല. ഗവണ്മെൻറ്, അതിന്റെ തീരുമാനം പ്രഖ്യാപിക്കുകയും ചെയ്തു. ഇതിൽ പ്രതിഷേധിച്ച് 1932 ഫെബ്രുവരി 20-ന് മരണംവരെയുള്ള ഉപവാസം ഗാന്ധിജി ആരംഭിച്ചു. അദ്ദേഹത്തിന്റെ കൂടെ താമസിക്കാൻ കസ്തൂർബായെ യർവാദാ ജയിലിലേക്കു മാററി.

മൂന്നാം ദിവസമായപ്പോഴേക്ക് അദ്ദേഹത്തിന്റെ സ്ഥിതി മോശപ്പെട്ടു. ഹരിജൻ നേതാവായ ഡോ: അംബദ്ക്കർ ഉൾപ്പെടെ പല സമുദായ നേതാക്കന്മാരും ചേർന്ന് ആലോചിച്ച് ഒരു ഒത്തുതീർപ്പുണ്ടാക്കി. ഗാന്ധിജി അതു സ്വീകരിച്ചു. അങ്ങനെയാണ് പ്രസിദ്ധമായ യർവാദാ ഉടമ്പടി ഉണ്ടായത്. അതിലെ വ്യവസ്ഥകൾ ഗവണ്മെൻറ് സ്വീകരിച്ചു. ഗാന്ധിജി ഉപവാസം അവസാനിപ്പിച്ചു. അന്നു സമ്മേളനം പാസാക്കിയ ഒരു പ്രമേയത്തിൽ "ഇനി മേലിൽ ഹിന്ദുക്കൾക്കിടയിൽ ജനനംകൊണ്ട് ഒരുവനെയും തൊട്ടുകൂടാത്തവനായി പരിഗണിക്കരുത്" എന്നു പറഞ്ഞിരുന്നു.

വട്ടമേശസമ്മേളനത്തിന് ഇംഗ്ലണ്ടിലായിരുന്നപ്പോൾ ഹിന്ദുമതത്തിന്റെ ഏകത്വം തെളിയിക്കാൻ ഗാന്ധിജി കഴിവതും യത്നിച്ചു. ഇപ്പോൾ അതിനുവേണ്ടി ജീവൻ കളയാൻപോലും അദ്ദേഹം തയ്യാറായി. അദ്ദേഹം പ്രഖ്യാപിച്ചു: "തൊട്ടുകൂടാത്തവരെ പ്രത്യേകവർഗ്ഗമായി തരംതിരിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. സിക്കുകാരോ മുസ്ലീങ്ങളോ, യൂറോപ്യന്മാരോ എന്നെന്നും അവരുടെ ഇന്നത്തെ നില തുടർന്നേക്കാം. അതുപോലെ തൊട്ടുകൂടാത്തവർ എന്നും തൊട്ടുകൂടാത്തവരായി ഇരിക്കണമോ? തൊട്ടുകൂടായ്മ ജീവിച്ചിരിക്കുന്നതിനേക്കാൾ ഞാൻ ആഗ്രഹിക്കുന്നത് ഹിന്ദുമതം മരിച്ചുകാണാനാണ്."



എന്നാൽ വഴി സുഗമമായിരുന്നില്ല. എല്ലാ വിധത്തിലും ഹരിജനങ്ങൾക്കു സമത്വത്തിനായി അദ്ദേഹം വാദിച്ചു. പക്ഷേ, അനുയായികൾ തന്നെ അതിൽ വേണ്ടത്ര ഉത്സാഹം കാണിച്ചില്ല.

പുതുതായി തുടങ്ങിയ ഹരിജൻ വാരികയിൽ അദ്ദേഹം ശക്തിയായി ലേഖനങ്ങളെഴുതി. ഹരിജന സേവകസംഘം സ്ഥാപിക്കപ്പെട്ടു. അതു പിന്നീടു പല നല്ല കാര്യങ്ങളും ചെയ്തു.

ഈ പ്രവൃത്തിയിൽ ജനങ്ങൾ പൊതുവെ കാണിച്ച താല്പര്യക്കുറവുമൂലം ഏതാനും ദിവസം അദ്ദേഹം അസ്വസ്ഥനായിരുന്നു. 1933 മേയ് 7-നു അദ്ദേഹത്തിനു പതിവില്ലാത്ത ഒരു അനുഭവമുണ്ടായി. 21 ദിവസത്തെ ഉപവാസം അനുഷ്ഠിക്കാൻ ആരോ നിർദ്ദേശിക്കുന്നുവെന്ന തോന്നലോടെ അർദ്ധരാത്രി അദ്ദേഹം പെ

ട്ടെന്നു് ഞെട്ടിയുണൎന്നു. അടുത്ത ദിവസം ഉപവാസം തുടങ്ങാനായിരുന്നു കല്പന അദ്ദേഹം ശാന്തമായി വീണ്ടും ഉറങ്ങുകയും ഉപവാസത്തിനുള്ള തീരുമാനം രാവിലെ പ്രഖ്യാപിക്കുകയും ചെയ്തു. ആക്കും അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ കഴിഞ്ഞില്ല.

ജയിലിൽവച്ച് ഗാന്ധിജി മരിച്ചുപോയെങ്കിലോ എന്നു് ഭയന്നു്, ഉപവാസത്തിൻെറ ഒന്നാം ദിവസംതന്നെ സക്കാർ അദ്ദേഹത്തെ മോചിപ്പിച്ചു.

അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഉപവാസം "21 ദിവസത്തെ അഖണ്ഡപ്രാത്ഥന"യായിരുന്നു. ജാതിക്കുശ്രുമ്പുള്ള ഹിന്ദുക്കളെ ലജ്ജിപ്പിക്കാനും മതത്തിൻെറ എതിർപ്പിനെ കുറയ്ക്കാനും അതു സഹായിച്ചു.

തൊട്ടുകൂടാത്തവൎക്കുവേണ്ടിയുള്ള സമരം സ്വാതന്ത്ര്യസമരത്തോടൊപ്പം ഗാന്ധിജി തുടൎന്നു. അന്ധവിശ്വാസം, അജ്ഞത, വിദേശമേധാവിത്വം എന്നിവയിൽനിന്നെല്ലാമുള്ള സ്വാതന്ത്ര്യത്തെയാണു് അദ്ദേഹം സ്വാതന്ത്ര്യമായി കണക്കാക്കിയതു്.





ഭാരതജനതയുടെ ചോദ്യം ചെയ്യപ്പെടാത്ത നേതാവ് എന്ന നില യിൽ രാഷ്ട്രത്തിന്റെ മുഴു വൻ ഭാവനയേയും അദ്ദേ ഹം പിടിച്ചടക്കി. ഇങ്ങ നെ ബഹുമുഖധിഷണാ ശാലിയായ ഒരാൾ മു മ്പൊരിക്കലും നേതാവാ യിരുന്നില്ല. നിരക്ഷരരാ യ ജനകോടികൾ അദ്ദേ ഹത്തെ മനസ്സിലാക്കുകയും എന്തിനെന്നു ചോദിക്കാ തെ പിന്തുടരാൻ തയ്യാറാ വുകയും ചെയ്തു.

ഗാന്ധിജി സാധാരണ രാഷ്ട്രീയക്കാ രനായിരുന്നില്ല. പ്രസംഗപാടവമോ, നാ ടകീയതയോ ഒന്നും അദ്ദേഹം ഉപയോ ഗിച്ചില്ല. ലളിതമായ വാക്ക്, ശാന്തമാ യ സ്വരം, ഹൃദ്യമായ വാദഗതി എന്നിവ കൊണ്ടാണ് അദ്ദേഹം ജനങ്ങളെ വശീ കരിച്ചത്. പലപ്പോഴും തുറന്ന ആത്മാർ ത്ഥതയാലും നയശാലിത്വംകൊണ്ടും അ വരെ അദ്ദേഹം ഇളക്കി.



പരിഷ്കർത്താവ്, ഫലിതക്കാരൻ, സന്മാർഗ്ഗവാദി, രാഷ്ട്രതന്ത്രജ്ഞൻ എന്നി ങ്ങനെ പല ഭാഗങ്ങളും അദ്ദേഹം അഭി നയിച്ചു. ബുദ്ധിപൂർവ്വമായ നയതന്ത്രംകൊ ണ്ടു് ബ്രിട്ടീഷുകാർക്കുപോലും അത്ഭുതമു ണ്ടാക്കുമാറു് ഒരു ഉണർച്ച അദ്ദേഹം കൈവരുത്തി.

ഇംഗ്ലീഷ് എഴുതുമ്പോഴും പറയു

മ്പോഴും അദ്ദേഹത്തിൻെറ ഭാഷ ഒഴുക്കുള്ളതും ആയാസരഹിതവുമായിരുന്നു. അതേ സമയത്ത് എല്ലാവർക്കും ആശയം മനസ്സിലാകത്തക്കവണ്ണം ലളിതവുമായിരുന്നു. ഇംഗ്ലീഷ് കൈകാര്യം ചെയ്യുന്നതിൽ ഒരു വിദഗ്ധനായി അ



ദ്ദേഹത്തെ കണക്കാക്കിപ്പോരുന്നു. അദ്ദേഹത്തിന്റെ അവക്രവും ശുദ്ധവുമായ ഭാഷാശൈലിയെ ബൈബിൾ ഭാഷയോടു സാമ്യപ്പെടുത്താറുണ്ട്.

സ്വന്തം വിശ്വാസങ്ങളെ പരീക്ഷിക്കാനും വാദമുഖങ്ങളെ തെളിയിക്കാനുമായി പലപ്പോഴും ആത്മശിക്ഷാപരങ്ങളായ ഉപവാസങ്ങൾ അദ്ദേഹം അനുഷ്ഠിച്ചിരുന്നു. സത്യം അംഗീകരിക്കാൻ മടിച്ചവരെ ലജ്ജിപ്പിക്കാൻ അവ സഹായിച്ചു.

പല തവണ ഉപവസിച്ചിട്ടും ജനഹൃദയങ്ങൾക്കു വേണ്ടത്ര മാററം ഉണ്ടായിട്ടില്ലെന്ന് അദ്ദേഹം കരുതി. വാർദ്ധാ ആശ്രമ









ത്തിൽ വച്ച് ആരോഗ്യം വീണ്ടെടുത്തശേഷം 1933 നവംബർ 7-ന് രാജ്യവ്യാപകമായ സഞ്ചാരത്തിന് അദ്ദേഹം ഒരുമ്പെട്ടു.

പോയിടത്തെല്ലാം വമ്പിച്ച ജനക്കൂട്ടത്തോട് അദ്ദേഹം പ്രസംഗിച്ചു. അനേക മണിക്കൂറുകൾ ജനങ്ങൾ അദ്ദേഹത്തിനുവേണ്ടി കാത്തിരുന്നു. പത്തു മാസക്കാലം അദ്ദേഹം നഗരങ്ങളിലും ഗ്രാമങ്ങളിലും സഞ്ചരിച്ചു. പാവപ്പെട്ട കൃഷിക്കാർ സംഭാവനചെയ്ത ചെമ്പുനാണ്യങ്ങൾ ഉൾപ്പെടെ 8 ലക്ഷം രൂപ ലക്ഷ്യസാദ്ധ്യത്തിനു ലഭിച്ചു. സ്ത്രീകൾ പലപ്പോഴും ആഭരണങ്ങൾ ദാനംചെയ്തു.

ഹരിജനങ്ങളെ സഹോദരന്മാരെന്നു വിളിക്കുന്ന ഗാനങ്ങൾ യോഗങ്ങളിൽ പാടിയിരുന്നു. മാമൂൽപ്രിയരായ ഹിന്ദുക്കളും ഹരിജനങ്ങളും ഒരുമിച്ചിരുന്നു ആഹാരം കഴിച്ചു. ഹരിജനങ്ങൾക്ക് സൌജന്യ വിദ്യാഭ്യാസം നൽകാമെന്ന് പല സ്ഥാപനങ്ങളും സമ്മതിച്ചു. അമ്പലങ്ങളും സ്കൂളുകളും അവർക്കുവേണ്ടി തുറന്നു കൊടുത്തു.

ഹരിജനങ്ങൾ ശുചിത്വ ബോധത്തോടുകൂടി ജീവി



ക്കാൻ പഠിക്കേണ്ടതാണെന്നും ഗാന്ധിജിയ്ക്കു തോന്നി. എങ്കിൽ മാത്രമേ അവരെ മററുള്ളവർ സ്വീകരിക്കൂ. മെച്ചപ്പെട്ട ജീവിതരീതി അദ്ദേഹം ക്ഷമയോടെ അവരെ ശീലിപ്പിച്ചു. ഒരു ദിവസം അദ്ദേഹം കക്കൂസുകൾ വൃത്തിയാക്കിയെങ്കിൽ, അടുത്ത ദിവസം ക്ഷേത്രങ്ങൾ തുറക്കുകയും ചെയ്തു.

അദ്ദേഹത്തിനു പല എതിർപ്പുകളും പ്രയാസങ്ങളും നേരിടേണ്ടി വന്നു. ഹരിജൻനേതാക്കൾ കൂടി അദ്ദേഹത്തെ സംശയിച്ചു. എന്നാൽ അതിലൊന്നും അദ്ദേഹം കുലുങ്ങിയില്ല. ഒരു പുതിയ ചിന്താഗതി രാജ്യത്തെമ്പാടും പരന്നു.

1934 ജനുവരിയിൽ ബീഹാറിൽ ഭയങ്കരമായ ഭൂമികുലുക്കമുണ്ടായി. അനേകായിരങ്ങൾ കൊല്ലപ്പെട്ടു. ദുരിതാശ്വാസപ്രവർത്തനങ്ങൾ, ഗ്രാമങ്ങളിൽ പ്രത്യേകിച്ചും ആവശ്യമായിരുന്നു. അവിടത്തെ നാശങ്ങൾ നേരിൽ കണ്ടപ്പോൾ, ഇന്ത്യയിലെ ഗ്രാമങ്ങളിൽ വലിയ മാററങ്ങൾ ആവശ്യമാണെന്ന് ഗാന്ധിജിയ്ക്കു തോന്നി.

ഒക്ടോബറിൽ കോൺഗ്രസ്സിൽ നിന്നും രാജിവെച്ച് ഗ്രാമോദ്ധാരണ പ്രവർത്തനങ്ങളിൽ അദ്ദേഹം മുഴുകി. വാർദ്ധയിലെ പുതിയ ആശ്രമം അദ്ദേഹത്തിൻെറ പ്രവർത്തനകേന്ദ്രമായി.





വിനോബഭാവേ, മഹാദേവദേശായി, മീരാബൻ, കസ്തൂർബാ എന്നിവരോടുകൂടി അദ്ദേഹം കുടിൽ വ്യവസായങ്ങൾ ആരംഭിക്കുകയും ചവററുകുഴികൾ ഉണ്ടാക്കുകയും ചെയ്തു.

അദ്ദേഹത്തിൻെറ പ്രേരണ കൊണ്ടു്, 1936–ലെ കോൺഗ്രസ്സ് സമ്മേളനം ഫൈസ്പൂർ ഗ്രാമത്തിൽ വച്ചു കൂടി. ജവാഹർലാൽ നെഹറു കോൺഗ്രസ്സ് അദ്ധ്യക്ഷനായി. ഇതെല്ലാം തന്നെ ഗ്രാമപുനർനിർമ്മാണപ്രവർത്തനത്തിനു് വഴി തെളിച്ചു.

1937ലെ തെരഞ്ഞെടു



പ്പിൽ കോൺഗ്രസ്സിനു വമ്പിച്ച വിജയമുണ്ടായി. ഏഴ് പ്രവിശ്യകളിൽ ഭൂരിപക്ഷം കിട്ടി. പിന്നീട് പതിനൊന്നിൽ ഒമ്പതു പ്രവിശ്യകളും കോൺഗ്രസ്സ് കക്ഷിയുടെ നിയന്ത്രണത്തിലായി.

ഗാന്ധിജി പല പരിഷ്കാരങ്ങളും നിർദ്ദേശിച്ചു. വിദ്യാഭ്യാസത്തിൽ ദേഹാദ്ധ്വാനത്തിന് അത്യന്തം പ്രാധാന്യം നൽകണമെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ഈ അഭിപ്രായം വാർദ്ധയിൽ കൂടിയ അഖിലേന്ത്യാ വിദ്യാഭ്യാസസമ്മേളനം അംഗീകരിച്ചു.





വീണ്ടും ആരോഗ്യം തകർന്ന അദ്ദേഹം, ബോംബേയിൽ വിശ്രമിക്കേണ്ടി വന്നു. അക്കാലത്തു് ജുഹു കടൽപ്പുറത്തു് കുട്ടികളുമായി വിനോദിക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടു.

പിന്നീട് അദ്ദേഹം അതിർത്തിപ്രവിശ്യ സന്ദർശിച്ചു. അതു് അദ്ദേഹത്തെ ആഹ്ലാദിപ്പിച്ചു. അതിർത്തിഗാന്ധി എന്നു് അറിയപ്പെട്ടുന്ന ഗഫാർഖാന്റെ നേതൃത്വത്തിൽ അഭിമാനികളായ ഗോത്രവർഗ്ഗക്കാർ പൂർണ്ണമായ അഹിംസ സ്വീകരിച്ചിരുന്നു. അവരുടെ ശാന്തിസേനയെ ചെങ്കുപ്പായക്കാർ എന്നു വിളിച്ചിരുന്നു.

ഗാന്ധിജിയുടെ ഉപദേശങ്ങൾ കോൺഗ്രസ്സ് തുടർന്നു സ്വീകരിച്ചതോടൊപ്പംതന്നെ, സംഘടനാ നേതൃത്വത്തിൽ പല മാററങ്ങളും ഉണ്ടായി. മററു സംഭവങ്ങൾ അദ്ദേഹത്തിന്റെ ശ്രദ്ധ ആകർഷിച്ചു. നാട്ടുരാജ്യങ്ങളിലെ ജനങ്ങൾ സ്വാതന്ത്ര്യത്തിനു വേണ്ടി പ്രക്ഷോഭണം കൂട്ടുകയായിരുന്നു. ഏററവും കുഴപ്പം പിടിച്ച ഒരു സ്ഥലമായിരുന്നു രാജ്കോട്ട്. അവിടത്തെ ഠാക്കോറിനെ മററു

രാജാക്കന്മാർ പിന്താങ്ങി. സർദാർ വല്ലഭായി പട്ടേലുമായി നേരത്തെ ഉണ്ടാക്കിയ ഒരു ഉടമ്പടി ഠാക്കോർ ആദരിച്ചില്ല. നിയമനിഷേധപ്രസ്ഥാനത്തെ അടിച്ചമർത്തി, "പുറംനാട്ടുകാരെ" സംസ്ഥാനത്തു പ്രവേശിപ്പിച്ചില്ല.

ഗാന്ധിജി അന്നു സുഖമില്ലാതെ കഴിയുകയായിരുന്നു. രാജ്കോട്ടുകാരിയായ കസ്തൂർബാ പ്രക്ഷോഭണത്തിൽ ചേരാൻ നിർബന്ധം പിടിച്ചു. അവരെ അതിൽ നിന്നും പിന്തിരിപ്പിക്കാനുള്ള ശ്രമം പരാജയപ്പെട്ടു. 1939 ഫെബ്രുവരി 3-ാംനു അവർ പട്ടണത്തിൽ കടന്നപ്പോൾ തടവിലാക്കപ്പെട്ടു. ഇതു് പല സംഘട്ടനങ്ങൾക്കും അറസ്റ്റുകൾക്കും ഇടയാക്കി. അനാരോഗ്യവിവരം രഹസ്യമാക്കിവച്ചു കൊണ്ടു് ഗാന്ധിജി രാജ്കോട്ടിലേക്കു പോയി. ഒത്തുതീർപ്പിനുവേണ്ടി അദ്ദേഹം ശ്രമിച്ചെങ്കിലും ഠാക്കോർ വഴങ്ങിയില്ല. മാർച്ച 3-ാംനു മരണപര്യന്തം ഉപവസിക്കാൻ അദ്ദേഹം തീരുമാനിച്ചു. ഇതു് അദ്ദേഹത്തിൻെറ സുഹൃത്തുക്കൾക്കും സഹപ്രവർത്തകർക്കും ആരാധകർക്കും വല്ലാത്ത അമ്പരപ്പുളവാക്കി.

മാർച്ച് 5-ന് അദ്ദേഹത്തെ കാണാൻ കസ്തൂർബായെ





കൊണ്ടു വന്നു. കസ്തൂർബായോടൊപ്പം അറസ്ററു ചെയ്ത മററു സ്ത്രീകളേയും മോചിപ്പിച്ചുവോ എന്നു ഗാന്ധിജി ചോദിച്ചു. അവരെ മോചിപ്പിച്ചിരുന്നില്ല. അതുകൊണ്ട് അദ്ദേഹം കസ്തൂർബായേയും തിരിച്ചു ജയിലിലേക്കയച്ചു. പ്രത്യേക സൗജന്യങ്ങളൊന്നും സ്വീകരിക്കരുതെന്ന് അവരെ ഉപദേശിച്ചിരുന്നു.

അദ്ദേഹത്തിന്റെ നില വളരെ മോശപ്പെട്ടു. ഒരിറക്ക വെള്ളം കുടിക്കാൻ പോലും കഴിഞ്ഞില്ല. അന്ത്യം അടുത്തതു പോലെ തോന്നി. ഇന്ത്യയിലെ ചീഫ് ജസ്റ്റീസായ സർ മോറീസ് ഗ്വയറിനോട് ഒത്തുതീർപ്പിന്നു ശ്രമിക്കാൻ വൈസ്രോയി നിർദ്ദേശിച്ചു. ഠാക്കോർ അനുകൂലിക്കയാൽ ഗാന്ധിജി ഉപവാസം അവസാനിപ്പിച്ചു.

ഠാക്കോർ നേരത്തെ സമ്മതിച്ചപടി ചെയ്തിട്ടില്ലെന്ന് സർ മോറിസ് മനസ്സിലാക്കി. ഒരു പുതിയ ഉടമ്പടി ഒപ്പു വയ്ക്കപ്പെട്ടു.

ഉടമ്പടിവ്യവസ്ഥകൾ പൂർണ്ണമായും നടപ്പാക്കാൻ ഠാക്കോർ തയ്യാറായില്ല. ഗാന്ധിജിക്കെതിരായി ഒരു പ്രക്ഷോഭണം തന്നെ അയാൾ സംഘടിപ്പിച്ചു.

ഒരു പ്രാർത്ഥനായോഗത്തിൽ വച്ച് അനേകായിരം പ്രകടനക്കാർ കരിങ്കൊടി കാണിച്ച് യോഗം കലക്കാൻ ശ്രമിച്ചു. അവർ ഗാന്ധിജിയെ വളഞ്ഞു. സുഹൃത്തുക്കളുടെ രക്ഷാവലയത്തിൽ

നിൽക്കാൻ അദ്ദേഹം തയ്യാറായില്ല. "ഞാൻ ഇവിടെ ഇരിക്കുക യോ, അല്ലെങ്കിൽ തനിച്ച് അവരുടെ ഇടയിലേക്കു പോവുകയോ ചെയ്യും" എന്ന് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു.

എഴുന്നേററുനിന്നപ്പോൾ അദ്ദേഹത്തിനു വല്ലാത്ത നട്ടുവ്വേ ദന തോന്നി. കണ്ണടച്ച് പ്രാർത്ഥനയിലൂടെ അദ്ദേഹം ആശ്വാസം കണ്ടെത്തി. ഉടനെ ശക്തി സംഭരിച്ചു കണ്ണുതുറന്നു. ജനക്കൂട്ട ത്തിൻെറ ഇഷ്ടത്തിനു് തന്നെ വിടാൻ അദ്ദേഹം ആവശ്യപ്പെട്ടു.

സംഘത്തലവനെ വിളിച്ച് എന്തും ചെയ്തുകൊള്ളാൻ അദ്ദേ ഹം നിർദ്ദേശിച്ചു. അയാളിലെ ഹിംസ തണുത്തു പോയി. വീ ട്ടിലേക്കു മടങ്ങാൻ ഗാന്ധിജിയെ സഹായിക്കാമെന്നായി അയാൾ. അന്നു സായാഹ്നം തന്നെ ഹിംസിക്കാൻ വന്ന മനുഷ്യന്റെ തോളിൽ ഒരു കൈയിട്ടുകൊണ്ട് അദ്ദേഹം ആ ദൂരമത്രയും നടന്നുപോയി.

1939 സെപ്തംബറിൽ രണ്ടാം ലോക മഹായുദ്ധം ആരംഭിച്ചു.





രാഷ്ട്രനേതാക്കളോട് ആലോചിക്കാതെ ഇന്ത്യ യുദ്ധത്തിൽ കക്ഷി ചേർന്നതായി വൈസ്രോയി പ്രഖ്യാപിച്ചു. ജർമ്മനിയുടെ പ്രവൃത്തിയെ നിന്ദിക്കേണ്ടതാണെന്ന് കോൺഗ്രസ്സ് സമ്മതിച്ചു. എന്നാൽ അങ്ങിനെയൊരു തീരുമാനമെടുക്കേണ്ടത് ഇന്ത്യക്കാരായിരിക്കേണ്ടിയിരുന്നു എന്നു കോൺഗ്രസ് പറഞ്ഞു.

സ്വതന്ത്രഭാരതത്തിനു മാത്രമേ സ്വന്തം ഭാവി നിശ്ചയിക്കാൻ കഴിയൂ എന്നു വെളിവാക്കപ്പെട്ടു. ബ്രിട്ടനു് സഹായം ആവശ്യമുണ്ടെങ്കിൽ ഇന്ത്യയ്ക്കു് ശരിയായ സ്വാതന്ത്ര്യം ഉറപ്പുനൽകേണ്ടതാണു്. ഇന്ത്യാക്കാർക്ക് ഒരു പുതിയ ഭരണഘടന ഉണ്ടാക്കാനുള്ള അവകാശം അനുവദിക്കാമെന്നു് 1940 ആഗസ്റ്റിൽ വൈസ്രോയി പ്രഖ്യാപിച്ചു. എന്നാൽ അതു് നാട്ടുരാജാക്കന്മാരുടെയും മുസ്ലീങ്ങളുടെയും അംഗീകാരവിധേയമായിരിക്കണം. ഇതു നിരസിക്കപ്പെട്ടു.

ഒക്ടോബറിൽ ഗാന്ധിജി സത്യാഗ്രഹം തുടങ്ങി. ഉയർന്ന നേതാക്കന്മാരെ അറസ്റ്റുചെയ്യതോടുകൂടി ധാരാളം ആളുകൾ പ്രസ്ഥാനത്തിൽ പങ്കെടുത്തു. "ബ്രിട്ടീഷുകാരുടെ യുദ്ധോദ്യമത്തെ ആളും പണവും നൽകി സഹായിക്കുന്നതു തെററാണു്. എല്ലാ യുദ്ധസംരംഭങ്ങളെയും അഹിംസയിലൂടെ എതിർക്കുകയാണു് ഉത്തമമായ മാർഗ്ഗം," എന്ന അദ്ദേഹത്തിൻെറ മുദ്രാവാക്യം എല്ലായിടത്തും പ്രതിധ്വനിച്ചു.

ഏതാനും മാസങ്ങൾക്കുള്ളിൽ 20,000 പേരെ ശിക്ഷിച്ചു. ഒരു സമയത്തു് 14,000 പേർ ജയിലിലായി.

ജപ്പാൻകാരിൽ നിന്നുള്ള ഭീഷണി വർദ്ധിച്ചപ്പോൾ എന്തെങ്കിലും വിധത്തിൽ ഒത്തുതീർപ്പ് ഉണ്ടാക്കണമെന്നു് ബ്രിട്ടൻ ആഗ്രഹിച്ചു. 1942 മാർച്ചിൽ ബ്രിട്ടീഷ്മന്ത്രിസഭാംഗമായ സർ സ്റ്റാഫോർഡ് ക്രിപ്സിനെ മറെറാരു ദൗത്യവുമായി ഇന്ത്യയിലേക്കയച്ചു. എന്നാൽ ആ യത്നം പൂർണ്ണമായും പരാജയപ്പെട്ടു.

ഗാന്ധിജി പറഞ്ഞു: "ബ്രിട്ടീഷ്സർക്കാരിന്റെ നിർദ്ദേശങ്ങളുടെ ഉള്ളടക്കം എന്താണെന്നു ഞാനും പറഞ്ഞുകേട്ടു. എന്നാൽ അതു് എന്താണെന്നു നേരിൽ കണ്ടില്ല. അദ്ദേഹം തന്ന ദൗത്യം പഠിച്ച ശേഷം ഞാൻ ഇപ്രകാരം പറഞ്ഞു. 'ഇതാണു് കാര്യമെങ്കിൽ താങ്കൾ എന്തിനാണു് വന്നതു്? ആദ്യം കിട്ടുന്ന വിമാനത്തിൽ നാട്ടിലേക്കു മടങ്ങാനാണു് ഞാൻ ഉപദേശിക്കുന്നതു്.' അപ്പോൾ ക്രിപ്സിന്റെ മറുപടി "അതു ഞാൻ പരിഗണിക്കാം" എന്നായിരുന്നു.

മററു നേതാക്കൾക്കും നിരാശതോന്നി. പുതിയ പദ്ധതിപ്രകാരം ഏതു നാട്ടുരാജ്യത്തിനും സംസ്ഥാനത്തിനും പുതിയ ഭരണഘടന നിരസിക്കാൻ സ്വാതന്ത്ര്യമുണ്ടായിരുന്നു. ഇതിൻെറ അർത്ഥം ഇന്ത്യ എന്നുമെന്നും വിഭജിക്കപ്പെട്ടു കിടക്കും എന്നാണു്. അതുപോലെ ഇന്ത്യാക്കാർക്കു ഗവണ്മെൻറിനുമേൽ പൂർണ്ണമായ നിയന്ത്രണം പദ്ധതി നൽകിയില്ല.



ഈ സമയത്താണു് ഗാന്ധിജി "ക്വിററ് ഇന്ത്യാ" (ഇന്ത്യവിടുക) പ്രമേയത്തെപ്പററി ആലോചിച്ചതു്. പിന്നീടൊരിക്കൽ അദ്ദേഹം പറഞ്ഞു: "ക്രിപ്സിൻെറ പരാജയമാണു് ഈ ആശയം ഉണർത്തിയതു്. അദ്ദേഹം പോയ ഉടനെ ഇതു് എന്നിൽ വേരൂന്നി. എനിക്കു് ആദ്യമുണ്ടായ

തോന്നൽ ''ക്രിപ്സിന്റെ തോൽവിയ്ക്ക് ഒരു ഉത്തരം നമുക്കു വേണം'' എന്നായിരുന്നു.

1942 ജൂലൈ 14-ന് കോൺഗ്രസ്സ് പ്രവർത്തകസമിതി വാർദ്ധയിൽ സമ്മേളിച്ച് 'ക്വിററ് ഇന്ത്യാ' പ്രമേയം പാസാക്കി. ഗാന്ധിജി തന്നെയാണ് പ്രമേയം തയ്യാറാക്കിയത്.

ഇന്ത്യയിലെ ബ്രിട്ടീഷ്ഭരണം കൈയോടെ അവസാനിപ്പിക്കണമെന്ന് പ്രമേയം ആവശ്യപ്പെട്ടു. ഇല്ലെങ്കിൽ ''കോൺഗ്രസ്സ് 1920-നു ശേഷം സംഭരിച്ച എല്ലാ അഹിംസാ ശക്തികളും'' സ്വയം നിർണ്ണയാവകാശത്തിനുവേണ്ടി ഉപയോഗപ്പെടുത്തും.

ആഗസ്റ്റ് 8-ന് അഖിലേന്ത്യാ കോൺഗ്രസ്സ് സമിതി ബോം



ബേയിലെ ഗോവാലിയാതടാകമൈതാനിയിൽകൂടി, ക്വിററ് ഇന്ത്യാ പ്രമേയത്തെ പൂർണ്ണമായി പിന്താങ്ങി. "എത്രയും വിപുല മായ തോതിൽ അഹിംസാപരമായ പൊതുജനപ്രക്ഷോഭണം" ആ രംഭിക്കാൻ അതു് ആഹ്വാനം നൽകി. ഗാന്ധിജിയുടെ നേതൃത്വ ത്തിൽ വേണം പ്രക്ഷോഭണം നടത്തേണ്ടതു്.

ഗാന്ധിജി യോഗത്തിൽ ഇങ്ങനെ പറഞ്ഞു: "ഈ പ്രക്ഷോ ഭണത്തിൽ നിങ്ങളെ നയിക്കുന്ന ചുമതല ഞാൻ ഏറെറടുക്കുന്നു. സേനാനായകൻ എന്ന നിലയ്ക്കല്ല. നിയന്ത്രകൻ എന്ന നിലയ്ക്ക





മല്ല, സേവകൻ എന്ന നിലയിൽ. ഏററവും കൂടുതൽ സേവനം നടത്തുന്ന ആൾ അവരിൽ മുഖ്യനാകുന്നു."

ധന്യമായ ഈ നിമിഷം ഇന്ത്യാചരിത്രത്തിലെ ഒരു വഴിത്തിരിവാണു കുറിച്ചതു്. എല്ലാ നേതാക്കന്മാരും ഗോവാളിയാ തടാകമൈതാനിയിൽ കൂടിയിരുന്നു. മുമ്പു രാജിവച്ച ചിലരും ആ കൂട്ടത്തിലുണ്ടായിരുന്നു. കോൺഗ്രസ്സുകാർ മൊത്തത്തിൽ സമരം ചെയ്തു സ്വാതന്ത്ര്യം നേടാൻ തയ്യാറായി.

പന്തലിനു വെളിയിൽ വമ്പിച്ച ജനക്കൂട്ടം ഉണ്ടായിരുന്നു. എല്ലായിടത്തും സംഘർഷം അനുഭവപ്പെട്ടെങ്കിലും രാജ്യം മുഴുവൻ വല്യതായ പ്രതീക്ഷയോടെയാണു കഴിഞ്ഞതു്.

ജനക്കൂട്ടം ഹർഷാരവം മുഴക്കി നേതാക്കളെ സ്വീകരിച്ചു. അവർ പറയുന്നതെന്തും കേൾക്കാൻ തയ്യാറായി. പ്രക്ഷോഭണം ആരംഭിക്കാൻ ഗാന്ധിജി ആഹ്വാനം നൽകിയിരുന്നില്ലെങ്കിലും ബ്രിട്ടീഷ് ഗവണ്മെൻറ് അവരെ വെറുതെയിരിക്കാൻ അനുവദിച്ചില്ല. പ്രകോപനം കൂടാതെ കണ്ണീർ വാതകം പൊട്ടിച്ച് ജനങ്ങളെ പരിഭ്രാന്തരാക്കി പിരിച്ചുവിടാൻ ഉത്തരവായി. ഇതു് പ്രക്ഷോഭകർക്ക് ഒരു താക്കീതു കൂടിയായിരുന്നു.

അടുത്തദിവസം ഗാന്ധിജിയേയും മററു നേതാക്കളേയും ഗവ



ണ്ടെൻറു തടവിലാക്കി. പൂനായിൽ ആഗാഖാൻകൊട്ടാരത്തിലേക്കാണ് ഗാന്ധിജിയെ കൊണ്ടുപോയതു്. അവിടെ രണ്ടുകൊല്ലം തടവുപുള്ളിയായി അദ്ദേഹം കഴിഞ്ഞു. കൂടെ കസ്തൂർബായും ഉണ്ടായിരുന്നു.

ഗാന്ധിജിയെ തടവിലാക്കിയ വിവരം നാട്ടിൽ പരന്നപ്പോൾ ലഹളകൾ പൊട്ടിപ്പുറപ്പെട്ടു. കോൺഗ്രസ്സുമായി ബന്ധമി



ല്ലാത്ത ഭീകരപ്രവത്തകരും മററും, അതിൽ ചേന്നു. ഗവണ്മെൻറ് മൃഗീയ മർദ്ദനം കൊണ്ടു തിരിച്ചടിച്ചു. നിരായുധരായ ജനക്കൂട്ടത്തെ നിർദ്ദയം തല്ലിച്ചതച്ചു. ലക്കില്ലാതെ വെടിവച്ചു. പിടികൂടിയവ



രെ ഭയങ്കരമായി മർദ്ദിച്ചശേഷം, ഭൂഗർഭതടവറകളിൽ വിചാരണ കൂടാതെ അടച്ചിട്ടു.

നേതാക്കന്മാരുടെ അറസ്റ്റിനുശേഷമുണ്ടായ എല്ലാ കുഴപ്പങ്ങൾ



ക്കും ഗാന്ധിജിയേയും കോൺഗ്രസ്സിനേയും ഗവണ്മെൻറ് കുററപ്പെടുത്തി. അതു് അസത്യമാണെന്നും രാജ്യത്തു് സമാധാനം സ്ഥാപിക്കാൻ തന്നെ മോചിപ്പിക്കണമെന്നും കാണിച്ചു് ഗാന്ധിജി വൈസ്രോയിക്കെഴുതി. വൈസ്രോയി അതിനു മറുപടി നൽകിയില്ല.

സത്യം വെളിപ്പെടുത്തണമെന്നു് ആവശ്യപ്പെട്ടുകൊണ്ടു് ഡിസംബറിൽ അദ്ദേഹം വീണ്ടും എഴുതി. അല്ലെങ്കിൽ സത്യാഗ്രഹ മാർഗ്ഗം സ്വീകരിക്കാൻ താൻ നിർബ്ബന്ധിതനാകും. ഇതു് "ഉപവാസത്തിലൂടെ മാംസം കുരിശിലേററുകയാണു്."

"മരണംവരെ ഉപവസിക്കാനല്ല എൻെറ ആഗ്രഹം. ഈശ്വരഹിതമുണ്ടെങ്കിൽ ഉപവാസമാകുന്ന അഗ്നിപരീക്ഷയെ തരണം ചെയ്യും," എന്നു് അദ്ദേഹം പറഞ്ഞു.

1943 ഫെബ്രുവരി 18നു് പ്രാതലിനുശേഷം 21 ദിവസത്തെ ഉപവാസം അദ്ദേഹം ആരംഭിച്ചു. ഏഴാം ദിവസം ഗാന്ധിജിയുടെ ആരോഗ്യനില ഉത്കണ്ഠയ്ക്കു കാരണമായിതീർന്നു. അദ്ദേഹത്തിനു നേരെ ഉറങ്ങാൻ കഴിഞ്ഞില്ല. വല്ലാത്ത ക്ഷീണം. രണ്ടു ദിവസംകൂടി കഴിഞ്ഞപ്പോൾ അദ്ദേഹം മരിച്ചുപോയേക്കുമോ എന്നുപോലും ഡോക്ടർമാർ ഭയപ്പെട്ടു.

രാജ്യത്തു് ഉടനീളം പ്രതിഷേധങ്ങളും ഘോഷയാത്രകളും പ്രാർത്ഥനകളും നടന്നു.



ഗാന്ധിജിയോടുള്ള ഗവണ്മെൻറു നയത്തിൽ പ്രമാണിമാരുൾപ്പെടെ പല ഇംഗ്ലീഷുകാരും പ്രതിഷേധിച്ചു. രാജാവിൻെറ മന്ത്രിസഭയുടെ "മാനസികപ്പോരായ്മയെ" ബർണാഡ്ഷാ അധിക്ഷേപിച്ചു. ചർച്ചിലാകട്ടെ, പ്രകടനക്കാരുടെ നേർക്കുള്ള "പോലീസ് നടപടി"യെ സാധൂകരിച്ചുകൊണ്ടിരുന്നു.

ഔദ്യോഗികരേഖ അനുസരിച്ച് 470 തവണ പോലീസ് വെടിവെച്ചു. പട്ടാളം 68 തവണയും. 1942 ഡിസംബർവരെ 60,000 പേർ തടവിലാക്കപ്പെട്ടു. 1943 ഫെബ്രുവരിയിലും 39,000 പേർ ജയിലിലുണ്ടായിരുന്നു. ഗവണ്മെൻറു നടപടിയെ "മൃഗീയമായ ഹിംസ"



എന്നു ഗാന്ധിജി വിശേഷിപ്പിച്ചതിൽ അത്ഭുതമില്ല.

എല്ലാവക്കും ആശ്വാസം നൽകുമാറു് ഗാന്ധിജി രക്ഷ പ്രാപിച്ചു. മാർച്ച 3-ാംനു- കസ്തൂർബാ നൽകിയ ഓറഞ്ചുനീരു കഴിച്ച് ഗാന്ധിജി ഉപവാസം അവസാനിപ്പിച്ചു.

1943 ൻെറ രണ്ടാംപകുതിയിൽ ബംഗാളിൽ കട്ടത്ത ഭക്ഷ്യക്ഷാമമുണ്ടായി. 15 ലക്ഷത്തിൽ കുറയാതെ ആളുകൾ മരിച്ചു. വിശക്കുന്നവരെ സഹായിക്കാൻ ഗാന്ധിജി ആശ പ്രകടിപ്പിച്ചെങ്കിലും അദ്ദേഹത്തെ ജയിലിൽനിന്നും വിട്ടയച്ചില്ല.

ഗാന്ധിജിയോടൊപ്പം ജയിലിൽ പാർത്തിരുന്ന കസ്തൂർബാ മരണശയ്യയിലായി. നവംബർ മാസത്തിൽ അവർക്കു രണ്ടു തവണയും പിന്നീടൊരിക്കൽക്കൂടിയും ഹൃദ്രോഗബാധയുണ്ടായി. അവരെ മോചിപ്പിക്കാൻ ഗവണ്മെൻറു കൂട്ടാക്കിയില്ല.

1944 ഫെബ്രുവരി 22-ാംനു- 75-ാമത്തെ വയസ്സിൽ അവർ ചരമം പ്രാപിച്ചു. കസ്തൂർബാ ഒരു ഉൽകൃഷ്ടവനിതയായിരുന്നു. 60 കൊല്ലം ഗാന്ധിജിയ്ക്കു സഹധർമ്മിണിയായിരുന്നു അവർ. ജയിലിലെ അവരുടെ മരണം രാജ്യത്തെ വല്ലാതെ ചലിപ്പിച്ചു. അവരുടെ ശേഷക്രിയകൾ നടക്കുമ്പോൾ നൂറോളം സുഹൃത്തുക്കൾ അവിടെയെത്തി അവരുടെ സ്മരണയ്ക്കു് ഉപചാരം അർപ്പിച്ചു.



കസ്തൂർബായോടുള്ള ജനങ്ങളുടെ അഗാധമായ ബഹുമാനത്തെ കുറിക്കുന്ന ഒരു സ്മാരകനിധിയും ഏർപ്പെടുത്തി. ഗ്രാമീണഭാരതത്തിലെ സ്ത്രീകളുടെയും കുട്ടികളുടെയും ക്ഷേമത്തിനായി അതു് ഉപയോഗപ്പെടുത്തി.



ഇതിനു തൊട്ടടുത്തു്, ഗാന്ധിജി രോഗശയ്യയിലായി. പുതിയ വൈസ്രോയി വേവൽ പ്രഭു മേയ് 6-നു് അദ്ദേഹത്തെ മോചിപ്പിച്ചു.

രോഗം ഭേദമായി ഒരുനാളത്തെ വിശ്രമത്തിനുശേഷം ഇന്ത്യയും ബ്രിട്ടനും തമ്മിലുള്ള ബന്ധത്തെപ്പററി അദ്ദേഹം വൈസ്രോയിയുമായി സംഭാഷണം തുടങ്ങി. പൊതുവിൽ സ്വീകാര്യമായ ഒരു പദ്ധതി തയ്യാറാക്കാൻവേണ്ടി അദ്ദേഹം എം. എ. ജിന്നയെ സന്ദർശിച്ചു. ഈ കാര്യത്തിൽ സി. രാജഗോപാലാചാരി അദ്ദേഹത്തെ സഹായിച്ചു. അതിൻെറ ഫലം ഇന്ത്യ ആകാംക്ഷയോടെ കാത്തിരുന്നു. രാഷ്ട്രത്തിൻെറ ഭാവി അതിനെയാണു് ആശ്രയിച്ചിരുന്നതു്. സംഭാഷണം ഫലപ്പെടുകതന്നെ ചെയ്തു.

പല ചർച്ചകളും നടന്നു. ജിന്നയുടെ നേതൃത്വത്തിലുള്ള മുസ്ലിംലീഗ് പാകിസ്ഥാൻ എന്ന പേരിൽ ഒരു മുസ്ലിംരാഷ്ട്രം തങ്ങൾക്കു കിട്ടണമെന്നു തുടർന്നു വാശിപിടിച്ചു.



1946 മാർച്ചിൽ ഇന്ത്യയുടെ ഭാവിഭരണഘടനാനിർമ്മാണത്തിൽ സഹായിക്കാനായി ബ്രിട്ടീഷ് ഗവണ്മെൻറ് മൂന്നു ക്യാബിനററ് മന്ത്രിമാരെ അയച്ചു.

സെപ്തംബർ 2-ന് ഒരു ഇടക്കാല ഗവണ്മെൻറ് രൂപീകരിക്കപ്പെട്ടു. ജവാഹർലാൽ നെഹ്രു ആദ്യത്തെ പ്രധാനമന്ത്രിയായി. ഓരോ ഘട്ടത്തിലും ഗാന്ധിജിയുടെ ഉപദേശം ആരാഞ്ഞിരുന്നുവെന്നു പറയേണ്ടല്ലോ.

മുസ്ലീങ്ങളെ നാമനിർദ്ദേശം ചെയ്യാനുള്ള അവകാശം തങ്ങൾക്കാണെന്ന് മുസ്ലിംലീഗ് വാദിച്ചു. ജിന്ന ഗവണ്മെൻറുമായി





സഹകരിച്ചില്ല. ആഗസ്റ്റ് 16, ലീഗ് പ്രത്യക്ഷ നടപടി ദിനമായി ആചരിക്കയുണ്ടായി. സെപ്റ്റംബർ 2-ന് കരിങ്കൊടി ഉയർത്താൻ അവര നിർദ്ദേശിച്ചു.

ആഗസ്റ്റ് 16-ന് കൽക്കത്തയിൽ ലഹള പൊട്ടിപ്പുറപ്പെട്ടു. 5000 ആളുകളോളം കൊല്ലപ്പെട്ടു. അസ്വാസ്ഥ്യം രാജ്യത്തിൻെറ മററു ഭാഗങ്ങളിലേക്കും വ്യാപിച്ചു. ക്രമസമാധാനങ്ങൾ സ്ഥാപിക്കാൻ ആഗ്രഹിച്ചു ഗാന്ധിജി വേഗം കൽക്കത്തയിലേക്കു പോയി.

പിന്നീട് മുസ്ലിംലീഗ് ഗവൺമെൻറിൽ ചേരുകയുണ്ടായി. നെഹ്രുവും മുസ്ലിംലീഗ് മന്ത്രിയായ അബ്ദുർ റബ്നിഷ്താരും ഈ സമയത്ത് കൽക്കത്ത സന്ദർശിച്ചു.

ഗാന്ധിജി കൽക്കത്തയിലായിരുന്നപ്പോൾ ബംഗാളിൽ നൗഖാലിയിലും തിപ്പേറായിലും ഹിന്ദുക്കൾ കൊല്ലപ്പെട്ടതായി വാർത്തകിട്ടി. ഗ്രാമങ്ങളിൽ പ്രത്യേകിച്ചും, ഇത്തരം ദാരുണസംഭവങ്ങൾ ഉണ്ടാകുന്നതോർത്തു അദ്ദേഹം വളരെ വേദനിച്ചു. വിദ്വേഷം നാട്ടിൻപുറങ്ങളിലേക്കു കടന്നാൽ അതു രാഷ്ട്രത്തിൻെറ അന്ത്യം കുറിക്കുമെന്ന് അദ്ദേഹം ഭയപ്പെട്ടു.

ആരോഗ്യം മോശപ്പെട്ടിരുന്നെങ്കിലും അദ്ദേഹം നൗഖാലിക്കു പോയി.

1946 നവംബറിനും 1947 മാർച്ചിനും ഇടയ്ക്ക് അദ്ദേഹം 49 ഗ്രാമങ്ങൾ സന്ദർശിച്ചു. അത് ഉണ്ടായ ഹിംസയ്ക്കെല്ലാം 'പാപപരിഹാരതീർത്ഥയാത്ര'യായിരുന്നതിനാൽ പലപ്പോഴും മെതിയടി കൂടാതെയാണ് അദ്ദേഹം സഞ്ചരിച്ചത്.



ബീഹാറിലെ അസ്വാസ്ഥ്യങ്ങളെപ്പററി കേട്ടപ്പോൾ അദ്ദേഹം അങ്ങോട്ടുപോയി. ആക്രമിക്കപ്പെട്ട മുസ്ലീങ്ങളെ സഹായിക്കാനായിരുന്നു ഇത്തവണത്തെ യാത്ര.



1945 ആഗസ്റ്റ് 6-ന് ഒരു അണുബോംബ് ഹിരോഷിമയിലും ആഗസ്റ്റ് 9-ന് മറെറാന്ന് നാഗസാകിയിലും വീഴ്ത്തപ്പെട്ടു. അതിൻെറ ഫലമായി ഉയർന്ന കുമിൾമേഘങ്ങൾ 200 നാഴിക ചുററും കാണാമായിരുന്നു. രണ്ടു പട്ടണങ്ങളും പൂർണ്ണമായി നശിച്ചുപോയി. ജപ്പാൻകാർ കീഴടങ്ങുകയും ചെയ്തു.

ഗാന്ധിജി പ്രഖ്യാപിച്ചു: "അഹിംസ മാത്രമാണ് അവശേഷിക്കുന്ന പോംവഴി. അണുബോംബിനു നശിപ്പിക്കാൻ കഴിയാത്ത ഒന്ന് അതുമാത്രമാണ്."

ലോകത്തിലെ മഹാശാസ്ത്രജ്ഞന്മാരിൽ ഒരാളായ ആൽബട്ട് ഐൻസ്റ്റിൻ ഗാന്ധിജിയെ പ്രശംസിച്ചുപറഞ്ഞു: "ചോരയും നീരുമുള്ള ഇത്തരമൊരു മനുഷ്യൻ ഭൂമിയിൽ സഞ്ചരിച്ചിരുന്നതായി വിശ്വസിക്കാൻ വരുംതലമുറകൾ ഭയപ്പെടുകതന്നെ ചെയ്യും."

1947 മാർച്ച് 23 മുതൽ ഡൽഹിയിൽകൂടിയ ഏഷ്യാന്തര ബന്ധസമ്മേളനത്തിൽ പ്രസംഗിക്കാൻ ഗാന്ധിജി ക്ഷണിക്കപ്പെട്ടു. മിക്ക ഏഷ്യൻ രാജ്യങ്ങളിലെയും റഷ്യയിലെ അഞ്ചു

റിപ്പബ്ലിക്കുകളിലെയും പ്രതിനിധികൾ, തങ്ങളുടെ രാജ്യങ്ങൾ പരസ്പരം കൂടുതൽ സഹകരിക്കാനുള്ള മാർഗ്ഗങ്ങളെപ്പററി ചർച്ചചെയ്യാനാണ് സമ്മേളിച്ചത്.

ഭാരതത്തിൻെറ ശരിയായ ചൈതന്യം കാണപ്പെടുന്നത് ഇവിടത്തെ പാശ്ചാത്യമാതൃകയിലുള്ള പട്ടണങ്ങളിലല്ലെന്നും, മറിച്ച് ഏഴുലക്ഷം വരുന്ന ഗ്രാമങ്ങളിലാണെന്നും ഗാന്ധിജി അവരോടു പറഞ്ഞു. യേശു ഉൾപ്പെടെ എല്ലാ വിശ്വമഹാമതസ്ഥാപകന്മാരും ഉണ്ടായതു് പൗരസ്ത്യദേശത്താണെന്നും അദ്ദേഹം അവരെ ഓർമ്മപ്പെടുത്തി. അതുകൊണ്ട്, തുടർന്ന്, കിഴക്കിൻെറ സന്ദേശം അവർ പടിഞ്ഞാറു് എത്തിക്കണം. പൗരസ്ത്യരാണെങ്കിൽ തങ്ങളെ ചൂഷണം ചെയ്ത പാശ്ചാത്യരാജ്യങ്ങളോട് വിദ്വേഷംവച്ചുകൊണ്ടിരിക്കുന്നതിനുപകരം സ്വന്തം വിവേകത്തെ അവർക്കു നൽകുകയാണ് വേണ്ടതു്.

1947 മാർച്ചിൽ മൗണ്ട്ബാററൺ പ്രഭു വൈസ്രോയിയായി. അദ്ദേഹം രാജാവിൻെറ മച്ചുനനും വിക്ടോറിയാ രാജ്ഞിയുടെ പ്രപൗത്രനും ആയിരുന്നു. മൗണ്ട്ബാററൺ പ്രഭുവും പത്നി





യും ഒരു പുതിയ ചൈതന്യമാണ് ഇന്ത്യയിലേക്കു കൊണ്ടുവന്നത്. ബ്രിട്ടീഷ്ഭരണം അവസാനിപ്പിക്കാനാണ് താൻ ഇന്ത്യയിൽ വന്നതെന്ന് അദ്ദേഹം പറഞ്ഞു.

അദ്ദേഹം ഗാന്ധിജിയെ സന്ദർശനത്തിനു ക്ഷണിച്ചു. അന്നു ഗാന്ധിജി ബീഹാറിലായിരുന്നു. വിമാനയാത്രയ്ക്കുള്ള സൗകര്യങ്ങൾ ചെയ്തിരുന്നെങ്കിലും അദ്ദേഹം പതിവിൻപടി തീവണ്ടിയിൽ മൂന്നാംക്ലാസ്സ് മുറിയിലാണ് യാത്രചെയ്തത്. രണ്ടു മണിക്കൂറിലധികം അവരുടെ സംഭാഷണം നീണ്ടുനിന്നു. അന്നുമുതൽ അവർക്കു തമ്മിൽ ആത്മാർത്ഥവും അഗാധവുമായ സൗഹൃദം ആരംഭിച്ചു. 12 ദിവസത്തിനുള്ളിൽ അവർ ആറുതവണ തമ്മിൽ കണ്ടുകഴിഞ്ഞു.

മൗണ്ട്ബാററനും പത്നിയും ഗാന്ധിജിയെ ആദരിച്ചു. ഗാന്ധിജി അവരിൽ വിശ്വസിക്കുകയും ബ്രിട്ടന് സാമ്രാജ്യം നഷ്ടപ്പെട്ടാലും ഇന്ത്യയെ സഹായിക്കണമെന്നുള്ള വൈസ്രോയിയുടെ ആഗ്രഹം മനസ്സിലാക്കുകയും ചെയ്തു.



അദ്ദേഹത്തിന്റെ ധാരണ ശരിയായിരുന്നു. എന്നാൽ അതു സംഭവിച്ചതു് അദ്ദേഹം സങ്കല്പിക്കുകയോ ആഗ്രഹിക്കുകയോ ചെയ്ത ചുററുപാടിലായിരുന്നില്ല. വിരുദ്ധമായ അവകാശവാദങ്ങളെ തൃപ്തിപ്പെടുത്താൻവേണ്ടി രാജ്യം വിഭജിക്കേണ്ടിവന്നു. ഗാന്ധിജി പല നേതാക്കന്മാരെയും കണ്ടുവെങ്കിലും പ്രയോജനമൊന്നും ഉണ്ടായില്ല.

പഞ്ചാബും ബംഗാളും വിഭജിച്ചുകൊണ്ടുള്ള പാകിസ്ഥാനു് കോൺഗ്രസ്സ് സമ്മതിച്ചതായി ഒരു പ്രാർത്ഥനായോഗത്തിൽ അദ്ദേഹം പറഞ്ഞു. "ഇന്ത്യയുടെ ഏതുവിധ വിഭജനത്തിനും ഞാൻ എതിരാണു്... ഈശ്വരനൊഴിച്ച് മറ്റാർക്കും എന്നെ അതിനു നിർബ്ബന്ധിക്കാവുന്നതല്ല." 32 കൊല്ലത്തെ പ്രയത്നം അപമാനകരമായി കലാശിച്ചതായി അദ്ദേഹം പറഞ്ഞു. "ആഗസ്റ്റ് 15 ആഘോഷങ്ങളിൽ പങ്കെടുക്കാൻ എനിക്കു സാദ്ധ്യമല്ല."

ഘടികാരം അർദ്ധരാത്രി 12 അടിച്ചപ്പോൾ അസാധാരണമായ ഒരു ദിവസം പുലർന്നു. അതു് 1947 ആഗസ്റ്റ് പതിനഞ്ചായിരുന്നു. 190 വർഷത്തെ ബ്രിട്ടീഷ് ഭരണത്തിനുശേഷം ഭാരതം സ്വതന്ത്രമായി.





ന്യൂഡൽഹിയിലെ പാർലമെന്റ് മന്ദിരത്തിന്റെ വിശാലമായ ഹാളിൽ വച്ച്, ഇന്ത്യയെ സ്വതന്ത്രമാക്കുന്ന ഔദ്യോഗികവിളംബരം മൗണ്ട് ബാററൺ പ്രഭു വായിച്ചു. അതിനെ തുടർന്ന് ഹർഷാരവം ഉയർന്നു. പീരങ്കി ഗർജ്ജിച്ചു. പള്ളിമണികൾ മുഴങ്ങി. തീവണ്ടിച്ചൂളം ആഹ്ലാദ പൂർണ്ണമായി അന്തരീക്ഷത്തിൽ ഉയർന്നു. ചരിത്രപ്രധാനമായ ആ സംഭവം അങ്ങിനെ സ്വാഗതം ചെയ്യപ്പെട്ടു.

പ്രധാനമന്ത്രി ജവാഹർലാൽ നെഹ്രു ഇപ്രകാരം പറഞ്ഞു. "ലോകം സുഖനിദ്രയിലാണ്ടിരിക്കവേ ഇന്ത്യയിതാ, പുതിയൊരു ജീവിതത്തിലേക്കുണരുന്നു."

അദ്ദേഹം ഇങ്ങിനെ തുടർന്നു:

"ചിരപ്രതീക്ഷിതമായ, വിധിവിഹിതമായ ആ സുദിനമിതാ സമാഗതമായിരിക്കുന്നു... ദീർഘകാലസുഷുപ്തിയും സമരങ്ങളും കഴിഞ്ഞ്, വീണ്ടുമിതാ ഇന്ത്യ ഉണർന്നെണീററിരിക്കുന്നു—ജാഗരസ്വരൂപിണിയായി, ചൈതന്യസമ്പൂർണ്ണയായി, സ്വതന്ത്രയായി, അന്യാവലംബം അറുത്തെറിഞ്ഞവളായി...

ഇന്ത്യയിലുള്ള നമുക്കെന്നല്ല, ഏവക്കും, ലോകത്തിനാകമാനവും തന്നെ, ഒരു അനർഘനിമിഷമാണിത്.

ഉരുണ്ടുകൂടുന്ന കാർമേഘങ്ങളാണ് ചുററിലും. ദുഃഖാകുലരാണ്, നമ്മുടെ ആളുകളിൽ പലരും. വിഷമപ്രശ്നങ്ങളാണ് നമ്മെ നേരിടുന്നത്. എങ്കിലും, ഈ സ്വാതന്ത്ര്യലബ്ധിയിൽ നാം ആഹ്ലാദിക്കുന്നു...





ഈ സുദിനത്തിൽ, സ്വാതന്ത്ര്യശില്പിയായ രാഷ്ട്രപിതാവിനെപ്പററിയാകട്ടെ നമ്മുടെ ആദ്യചിന്തകൾ. പുരാതന ഭാരതീയചൈതന്യത്തിന്റെ മൂർത്തീഭാവമായ അദ്ദേഹം, സ്വാതന്ത്ര്യത്തിൻെറ ദീപശിഖയുയർത്തി, ചുററിനിന്ന അന്ധകാരത്തിനിടയിൽ പ്രകാശം വിതറി.

അജ്ഞാതരായ സന്നദ്ധസേവകരെയും, സ്വാതന്ത്ര്യ ഭടന്മാരെയും പററിയാകട്ടെ, നമ്മുടെ അനന്തരചിന്ത. പ്രശംസ തേടാതെ, പ്രതിഫലം കൂടാതെ, മരണം വരേയ്ക്കും, ഇന്ത്യയെ സേവിച്ചവരാണവർ....





ലോകരാഷ്ട്രങ്ങൾക്കും, ജനതകൾക്കും നാം നന്മ നേരുന്നു. സ്വാതന്ത്ര്യം, സമാധാനം, ജനാധിപത്യം എന്നിവയുടെ വികസന ത്തിൽ അവരോട് സഹകരിക്കാമെന്നു നാം പ്രതിജ്ഞ ചെയ്യുന്നു...

നിത്യയും, നിതാന്തനൂതനയും, അതിപുരാതനയുമായ ഇന്ത്യയ്ക്ക്, പ്രിയങ്കരിയായ നമ്മുടെ മാതൃഭൂമിയ്ക്ക്, നാം ആദരാഞ്ജലികൾ അർപ്പി ക്കുന്നു. തൽസേവനത്തിന് വീണ്ടും നാം ബന്ധകങ്കണരാകുന്നു."

ഒരു വെടിപോലും പൊട്ടിക്കാതെ നേടിയ അത്ഭുതവിജ യത്തെ കോടാനുകോടി ഭാരതീയർ ആഹ്ലാദപൂർവ്വം ആഘോഷിച്ചു. രാജ്യത്തെവിടെയും ദീപപ്രദർശനങ്ങളും, അലങ്കാരങ്ങളും പരേഡു കളും ഘോഷയാത്രകളും പാട്ടും നൃത്തവും എല്ലാം നടന്നു. ആയിര ക്കണക്കിനു പതാകയുയർത്തൽ ചടങ്ങുകളും ഉണ്ടായി.

ഡൽഹിയിലെ ചെമപ്പു കോട്ടയുടെ കൊത്തളങ്ങളിൽ ത്രിവ ർണ്ണപതാക പാറിക്കളിച്ചു. ഈ മഹത്തായ സന്ദർഭത്തിൽ ലക്ഷ



ക്കണക്കിനാളുകൾ ഡൽഹിയിൽ കൂടിയിരുന്നു. സ്വതന്ത്രഭാരതത്തിന്റെ പതാകയെ വന്ദിക്കാൻ വളരെപ്പേർ കോട്ടയുടെ മുമ്പിൽ തടിച്ചു കൂടി. അങ്ങനെ ഒരിക്കൽക്കൂടി ചെമപ്പുകോട്ടയ്ക്കു് ചരിത്രപ്രാധാന്യം ലഭിച്ചു.

ജനങ്ങൾ എല്ലാം ക്ഷമിക്കുന്നവരാണു്. ബ്രിട്ടീഷുകാരോട്ട് അവർക്കു യാതൊരു പകയും ഉണ്ടായിരുന്നില്ല. മൗണ്ട് ബാറ്റൺ പ്രഭു അവരുടെ ഹൃദയം വശീകരിച്ചിരുന്നു. "മൗണ്ട് ബാറ്റൺ കി ജയ്" എന്ന് അവർ ആർത്തു വിളിച്ചു. ആയിരമായിരം കണ്ഠങ്ങളിൽനിന്ന് നേതാക്കന്മാർക്ക് ജയ് വിളി മുഴങ്ങി.

എന്നാൽ, ഒരാൾ മാത്രം ഇതിൽ പങ്കെടുത്തില്ല. സ്വാതന്ത്ര്യസമ്പാദനത്തിന് മററാരെയുംകാൾ കാരണക്കാരനായ ഒരാൾ. ന്യൂഡൽഹിയിലേക്കുള്ള ക്ഷണം ഗാന്ധിജി നിരസിച്ചു. രാഷ്ട്രത്തിന് യാതൊരു സന്ദേശവും അദ്ദേഹം നൽകിയില്ല. ആഹ്ലാദപ്രകടനങ്ങൾക്കിടയിൽ അദ്ദേഹം വിഷാദമൂകനായിരുന്നു. ഘോഷങ്ങൾക്കൊന്നിനും അദ്ദേഹം ചെവികൊടുത്തില്ല.





അദ്ദേഹം സ്വപ്നം കണ്ടിരുന്ന അഖണ്ഡഭാരതത്തിനുപകരം രണ്ടായി പിളർക്കപ്പെട്ട ഒരു രാജ്യമാണ് മുമ്പിൽ.

ഹിന്ദു-മുസ്ലീം സൗഹാർദ്ദം നിലനിറുത്താൻ അദ്ദേഹം കഷ്ടപ്പെട്ടു. എന്നാൽ രാജ്യത്തിന്റെ ഒരു ഭാഗം പാക്കിസ്ഥാൻ എന്ന മുസ്ലീം രാഷ്ട്രമായിത്തീർന്നു.

32 കൊല്ലത്തെ പ്രയത്നം "നാണക്കേടി"ൽ കലാശിച്ചതോർത്ത് അദ്ദേഹം അസന്തുഷ്ടനായിരുന്നു. ദിവസം മുഴുവൻ ഉപവാസവും പ്രാർത്ഥനയും നൂൽനൂല്പുമായി അദ്ദേഹം കഴിച്ചു കൂട്ടി. "മനുഷ്യരാശിയിലുള്ള വിശ്വാസം നിങ്ങൾ കൈ വിടരുത്. മാനവരാശി ഒരു സമുദ്രമാണ്. സമുദ്രത്തിലെ ഏതാനും തുള്ളികൾ അഴുക്കുള്ളതാകകൊണ്ട്, അതു മുഴുവൻ അഴുക്കാകുന്നില്ല". എന്ന് അദ്ദേഹം ഒരു സ്നേഹിതന് എഴുതി.

"ദൈവമേ! ഞങ്ങളെ ഇരുട്ടിൽനിന്നും വെളിച്ചത്തിലേക്കു നയിക്കേണമേ" എന്ന് അദ്ദേഹം പ്രാർത്ഥിച്ചു.



സ്വാതന്ത്ര്യലബ്ധിക്കു ശേഷം പഞ്ചാബിൽ കലാപം പൊട്ടിപ്പുറപ്പെട്ടു. എന്നാൽ അദ്ദേഹം കൽക്കത്തയിൽ എത്തിയിരുന്നതിനാൽ ബംഗാളിൽ വലിയ കുഴപ്പങ്ങൾ കൂടാതെ കഴിഞ്ഞു.

സെപ്ററംബറിൽ ലഹളകൾ പൊട്ടിപ്പുറപ്പെട്ടു. ഗാന്ധിജി യ്ക്കു പതിവുള്ള പരിഹാരമാർഗ്ഗം തന്നെ സ്വീകരിച്ചു—അതായതു് മരണം വരെ ഉപവസിക്കുക. ഫലം പെട്ടെന്നുണ്ടായി. കത്തികളും ലാത്തികളും മററു് ആയുധങ്ങളും ദൂരെ എറിയപ്പെട്ടു. ഒരു വർത്തമാനപ്പത്രം ഇങ്ങനെ പ്രഖ്യാപിച്ചു. "അവർ സമാധാനമായി ജീവിക്കാൻ വേണ്ടി അദ്ദേഹം മരിക്കാൻ തയ്യാറായി."

സ്വന്തം പ്രയത്നം സെപ്ററംബർ അവസാനത്തോടു കൂടി സഫലമായപ്പോൾ ഡൽഹിയിലെ ബിർലാഹൗസിലേക്കു് അദ്ദേഹം പോയി. 1947 ഒക്ടോബർ 2-ാംനു അദ്ദേഹത്തിന്റെ 78-ാമത്തെ ജന്മദിനത്തിൽ മൗണ്ടു് ബാററൺ പ്രഭുവും പത്നിയും അദ്ദേഹത്തെ അനുമോദിക്കാനായി അവിടെയെത്തി. പാതികാര്യമായും പാതി കളിയായും പലപ്പോഴും അദ്ദേഹം പ്രഖ്യാപിച്ചിട്ടുണ്ടു്, താൻ 125 വർഷം—അതായതു് ഹിന്ദുവിശ്വാസപ്രകാരം പൂർണ്ണമായ പുരുഷായുസ്സ് — ജീവിച്ചിരിക്കുമെന്നു്. ആ ആഗ്രഹം ഇ



പ്പോൾ അദ്ദേഹത്തിനുണ്ടായിരുന്നില്ല. ചുററുമുള്ള ലോകവും തൻെറ സ്വപ്നങ്ങളും പൂർണ്ണമായി തകർന്നു പോയിരുന്നു.



"അമ്പത്തിയേഴ നാഴിക നീളത്തിൽ സംഘമായി ഹിന്ദുക്കളും സിക്കുകാരും പശ്ചിമ പഞ്ചാബിൽ നിന്ന് ഇന്ത്യൻ യൂണിയനിലേക്ക് പ്രവഹിക്കുതായി ഞാൻ കേൾക്കുന്നു. ഇതു് എങ്ങനെ സംഭവിച്ചു എന്നോക്കുമ്പോൾ എൻെറ തല ചുററിപ്പോകുന്നു. ഇങ്ങനെയൊരു സംഭവം ലോകചരിത്രത്തിൽ തന്നെ പുത്തനാണ്. ഇതു് എൻെറയും നിങ്ങളുടേയും തല ലജ്ജയിൽ താഴ്ത്തിക്കളയുന്നു '.

ഗാന്ധിജിയുടെ പ്രസ്താവം അതിശയോക്തിപരമായിരുന്നില്ല. വലുപ്പമേറിയ ഒരു "പുറപ്പാടിന്റെ" ഭാഗം മാത്രമായിരുന്നു അമ്പത്തിയേഴ നാഴിക നീളമുള്ള ജനപ്രവാഹം. 15,000,000 ആളുകൾ തങ്ങൾക്കുള്ളതെല്ലാം ഉപേക്ഷിച്ച് നൂറുകണക്കിനു മൈലുകൾ നടന്നെത്തി. വീടും കുടിയുമില്ലാത്തവരായിരുന്നു അവർ. പാകിസ്ഥാൻെറ ഭാഗമായിത്തീന്ന പഞ്ചാബിൽനിന്ന് ലക്ഷക്കണക്കിനു ഹിന്ദുക്കളും സിക്കുകാരും വന്നതുപോലെ, ലക്ഷക്കണക്കിനു മുസ്ലീങ്ങൾ കാൽനടയായി പാകിസ്ഥാനിലേക്കും പലായനം ചെയ്യുന്നുണ്ടായിരുന്നു. ചിലെടത്തു കണ്ടുമുട്ടിയ വിരുദ്ധസംഘക്കാർ തമ്മിൽ ഇടയുകയും പറയാനാവാത്ത ഭീകരതകൾക്ക് ഇടവരുത്തുകയും ചെയ്തു. തളർന്നും പട്ടിണികിടന്നും രോഗംകൊണ്ടു വലഞ്ഞും വഴിയ്ക്കുവച്ചു ധാരാളം പേർ മൃതിയടഞ്ഞു. ഭ്രാന്തമായ മതദ്വേഷം ആളുകളെ ഭ്രാന്തുപിടിപ്പിച്ചു. എന്നിരിക്കിലും മനുഷ്യരാശിയിലും ഈശ്വരനിലും ഗാന്ധിജിയ്ക്കുള്ള വിശ്വാസം നശിച്ചില്ല.

കഠിനമായ നൈരാശ്യവും ഹൃദയവേദനയും ദുഃഖവും അദ്ദേഹം അനുഭവിച്ചു. ഇതെല്ലാം അദ്ദേഹം എങ്ങനെ താങ്ങി? അദ്ദേഹം പറഞ്ഞു: ''പ്രാത്ഥന എന്റെ ജീവനെരക്ഷിച്ചു. അതു് ഇല്ലായിരുന്നെങ്കിൽ വളരെ മുമ്പുതന്നെ എനിയ്ക്കു ഭ്രാന്തുപിടിക്കുമായിരുന്നു. എനിയ്ക്കു പൊതുവിലും സ്വകാര്യമായും ഏററവും കയ്പുള്ള അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്. അവ താൽക്കാലികമായ ആശാഭംഗത്തിൽ എന്നെ വീഴ്ത്തിയിട്ടുണ്ട്. ആ മോഹഭംഗത്തിൽ നിന്നു കരകേറാൻ എനിയ്ക്കു കഴിഞ്ഞിട്ടുണ്ടെങ്കിൽ അതു് പ്രാത്ഥന ഒന്നുകൊണ്ടു മാത്രമാണു്. സത്യം എന്നപോലെ പ്രാത്ഥനയും എന്റെ ജീവിതത്തിന്റെ





ഭാഗമായി തീന്നിട്ടുണ്ട്." "ഓരോ ദിവസവും കാണുന്ന കഷ്ടതയും വിഷമവും ഓക്കുമ്പോൾ, എന്നിലുള്ള ഈശ്വരസാന്നിദ്ധ്യത്തെപ്പററി അറിവില്ലായിരുന്നെങ്കിൽ, ഞാനൊരു മുഴക്കിറുക്കനായി ഹൂഗ്ലി നദിയിൽ എടുത്തുചാടുമായിരുന്നു."

ഹിന്ദു–മുസ്ലിം വൈരത്തെപ്പറ്റിയോത്തു് ദുഃഖിതനും നിരാശനുമായി ഗാന്ധിജി ഡൽഹിയിൽ കഴിഞ്ഞു. "ജീവിതത്തിലൊരിക്കലും നിസ്സഹായത ഞാൻ പൊറുപ്പിച്ചിട്ടില്ല" എന്നദ്ദേഹം പറഞ്ഞു.

ആരോട്ടും ആലോചിക്കാതെ മരണംവരെ ഉപവസിക്കാൻ അദ്ദേഹം തീരുമാനിച്ചു. ഇന്ത്യൻ യൂണിയനിലെ ഹിന്ദുക്കളും മുസ്ലീങ്ങളും മാത്രമല്ല, പാകിസ്ഥാനിലെ മുസ്ലീങ്ങളും ഉൾപ്പെടെ എല്ലാവരുടെയും മനസ്സാക്ഷിയെ ലക്ഷ്യമാക്കിയാണു് താൻ ഉപവാസം ആചരിക്കുന്നതെന്നു് അദ്ദേഹം പ്രഖ്യാപിച്ചു. എല്ലാവക്കും അമ്പരപ്പായി. രണ്ടു സമുദായങ്ങളും തമ്മിൽ രഞ്ജിപ്പുണ്ടാക്കി അദ്ദേഹത്തിൻെറ ജീവൻ രക്ഷിക്കാനുള്ള യത്നമായി. പാകിസ്ഥാനു നൽ

കാനുള്ള 550,000,000ക. ഇ ങ്ങോട്ടു കിട്ടാനുള്ള തുകയിൽ വക വയ്ക്കാനായി, ഇന്ത്യ, അമാന്തിപ്പി ച്ചിരുന്നു.

ഗാന്ധിജിയുടെ താത്പര്യ പ്രകാരം ഈ തുക ഉടൻതന്നെ കൊടുത്തു. ഉപവാസം തുടർന്നതോ ടെ അദ്ദേഹം കൂടുതൽ അവശനാ യി. ഒച്ച വല്ലാതെ താണു. ഒടു വിൽ വിവിധ കക്ഷി പ്രതിനിധി കൾ ചേർന്നു സമാധാന പ്രതി ജ്ഞകൾ ഒപ്പുവച്ചപ്പോൾ ഗാന്ധി ജി സംതൃപ്തനായി.



പ്രാർത്ഥനകളോടൊപ്പം അ ദ്ദേഹത്തിനു പ്രിയപ്പെട്ട മന്ത്രങ്ങ ളും ആലപിക്കപ്പെട്ടു. അദ്ദേഹം ഉപവാസം അവസാനിപ്പിച്ചു.

ഗാന്ധിജി പ്രാർത്ഥനായോഗങ്ങൾ പതിവായി നടത്തി. അ വസാനത്തെ ഉപവാസത്തിനുശേഷം ബിർലാ ഹൗസിന്റെ പി ന്നിലുള്ള ചെറിയ മുറിയിൽനിന്നു് പ്രാർത്ഥനായോഗത്തിലേക്കു് അദ്ദേഹത്തെ കസേരയിൽ എടുത്തുകൊണ്ടുപോകേണ്ടിയിരുന്നു. രണ്ടാം ദിവസം ഒരു വല്ലാത്ത പൊട്ടൽ കേട്ടു. ഗാന്ധിജിയുടെ നേരേ എറിഞ്ഞ ഒരു ബോംബിന്റെ ശബ്ദമായിരുന്നു അതു്. എ ന്നാൽ അതു ഒട്ടുദൂരത്തിൽവച്ചുപൊട്ടി തോട്ടത്തിന്റെ മതിൽ കുറെ ഭാഗം തകർത്തുകളഞ്ഞു. ഗാന്ധിജി ഇളകിയില്ല. "അതിനെപ്പററി





വിഷമിക്കേണ്ട. ഞാൻ പറയുന്നതു കേൾക്കൂ" എന്ന് അദ്ദേഹം പറഞ്ഞു. മുസ്‌ലീങ്ങളെ രക്ഷിക്കാനുള്ള അദ്ദേഹത്തിന്റെ ഉപവാസം ചിലരെ ക്ഷോഭിപ്പിച്ചു. പ്രാർത്ഥനായോഗത്തിൽ പങ്കെടുക്കുന്ന ആരെയും പരിശോധിക്കേണ്ടതില്ല എന്ന് അദ്ദേഹം കർശനമായ ആജ്ഞ നൽകി.

1948 ജനുവരി 30-ാംനു- വെള്ളിയാഴ്ച. തണുപ്പും തെളിവുമുള്ള ഒരു ദിവസം. അതിരാവിലെ പരിചാരകനോട് അദ്ദേഹം പറഞ്ഞു: "പ്രധാനപ്പെട്ട എല്ലാ കത്തുകളും കൊണ്ടുവരൂ. അവയെല്ലാം ഇന്നുതന്നെ മറുപടി അയക്കണം. പക്ഷേ, നാളെ എനിക്കു് അതു സാധിച്ചില്ല എന്നു വരാം."

വൈകുന്നേരം അഞ്ചടിച്ചു പത്തുമിനിട്ടായപ്പോൾ ഗാന്ധിജി പ്രാർത്ഥനായോഗത്തിലേക്കു പുറപ്പെട്ടു. മരുമക്കളായ ആഭയുടേയും മനുവിന്റേയും തോളിൽ കൈ താങ്ങിയാണ് അദ്ദേഹം നടന്നതു്. നിലത്തേക്കുള്ള അഞ്ചു ചെറിയ പടികൾ കയറി അദ്ദേഹം പ്രസംഗമണ്ഡപത്തിലേക്കു വേഗം നീങ്ങി.

ആളുകൾ ആദരവോടെ എഴുന്നേററുനിന്നു. പലരും വളരെ അടുത്തുനിന്നിരുന്നു. ചിലർ അദ്ദേഹത്തിനു വഴിമാറിക്കൊടുത്തു. പെട്ടെന്നു് കാക്കിവേഷമിട്ട ഒരുവൻ മുമ്പോട്ടു തള്ളിക്കേറി. നേരം വൈകിയിരുന്നതുകൊണ്ടു്, മനു അയാളെ തടഞ്ഞുനിത്താൻ ശ്രമിച്ചു. എന്നാൽ അയാൾ അവളെ തള്ളിമാറ്റി. അവൾ താഴെവീണു.

അയാൾ മഹാത്മാവിന്റെ മുമ്പിൽ രണ്ടടി അകലെയായി നിന്നു. ഒന്നു ചെറുതായി നമിച്ചശേഷം അയാൾ കൈത്തോക്കുയത്തി തുടരെ മൂന്നു തവണ വെടിവച്ചു. ഒരു വെടിയുണ്ട ഗാന്ധിജിയുടെ വയററിൽക്കൂടി പുറത്തുവന്നു. മറെറാന്നു മാറത്തുകൊണ്ടു് ശ്വാസകോശത്തിൽ കുടുങ്ങിപ്പോയി.

ആദ്യത്തെ വെടിയേററതോടെ, ഗാന്ധിജിയുടെ ഉയത്തിയിരുന്ന പാദം താണു. എങ്കിലും അദ്ദേഹം നിൽക്കുകയായിരുന്നു. രണ്ടാമത്തെ വെടി ഏററപ്പോൾ അദ്ദേഹത്തിന്റെ മുഖം ചാരനിറമായി. വെള്ളവസ്ത്രങ്ങളിൽ ചോരതെറിച്ചു. കൈകൾ മെല്ലെ ഇരുവശങ്ങളിലും ഊന്നുവീണു.

"ഹേ രാം" എന്നു് അദ്ദേഹം ശാന്തസ്വരത്തിൽ വിളിച്ചു. മൂന്നാമത്തെ വെടി ഏററതോടെ അദ്ദേഹം ശരീരം കുഴഞ്ഞു പുറ





കോട്ട വീണു. കണ്ണട താഴെ പതിച്ചു. മെതിയടികൾ കാലിൽനിന്നും ഇളകിത്തെറിച്ചു.

ആഭയും മനുവും ഗാന്ധിജിയുടെ ശിരസ്സ് ഉയർത്തിപ്പിടിച്ചു. അദ്ദേഹത്തെ ബിർലാ ഹൗസിലെമുറിയിലേക്ക് എടുത്തുകൊണ്ടുപോയി. പത്തുമിനിട്ടിനുശേഷം അദ്ദേഹം മരിച്ചെന്ന് ഡോക്ടർ പ്രഖ്യാപിച്ചു. ആഫീസിൽനിന്നും ഗാന്ധിജിയുടെ സമീപത്തേക്ക് ജവഹർലാൽ നെഹ്രു പാഞ്ഞെത്തി. രക്തം പുരണ്ട വസ്ത്രങ്ങളിൽ മുഖമമർത്തി, അദ്ദേഹം വിതുമ്പിക്കരഞ്ഞു.

ദുരന്തം ജനങ്ങളെ അറിയിക്കേണ്ട ചുമതല പണ്ഡിററ് നെഹ്രുവിനായിരുന്നു. ബിർലാഹൗസിന്റെ പ്രവേശനദ്വാരത്തിൽ തടിച്ചുകൂടിയിട്ടുള്ള ജനങ്ങളെ ആ ദുഃഖവാർത്ത അറിയിക്കാനായി അദ്ദേഹം അങ്ങോട്ടുപോയി.

അന്നു സായാഹ്നത്തിൽ അദ്ദേഹം രാഷ്ട്രത്തോടു പ്രക്ഷേപണം ചെയ്തു. "നമ്മുടെ ജീവിതത്തിൽനിന്നും വെളിച്ചം പൊയ്പോയിരിക്കുന്നു. എല്ലായിടത്തും അന്ധകാരം മാത്രം. നിങ്ങളോട് എന്തു പറയണമെന്നോ, എങ്ങനെ പറയണമെന്നോ എനിക്ക് അറിഞ്ഞുകൂടാ. നമ്മൾ ബാപ്പു എന്നു വിളിക്കുന്ന നമ്മുടെ പ്രിയപ്പെട്ട നേതാവ്, രാഷ്ട്രപിതാവ്, കഥാവശേഷനായിരിക്കുന്നു."

അടുത്ത ദിവസം ഗാന്ധിജിയുടെ സംസ്കാരം നടന്നു. ഡൽഹി

യിൽ യമുനാതീരത്തേക്കു കൊണ്ടുപോയ അദ്ദേഹത്തിൻെറ മൃത ദേഹത്തെ അഞ്ചുമൈൽ നീളമുള്ള വിലാപയാത്ര പിൻതുടൎന്നു. പുഷ്പാലംകൃതമായ ഒരു സൈനികപ്പീരങ്കി വണ്ടിയിലാണ് ദേഹം എടുത്തിരുന്നതു്. വാഹനം ത്രിവൎണ്ണപതാകകൊണ്ടു മൂടിയിരുന്നു. ആറായിരം വരുന്ന കര-കടൽ-വ്യോമ-പോലീസ് സേനാംഗങ്ങൾ മുമ്പിലും പിമ്പിലുമായി മാർച്ചുചെയ്തു. പതിനഞ്ചു ലക്ഷത്തോളം ജനങ്ങൾ വിലാപയാത്രയിൽ പങ്കെടുത്തു. പത്തുലക്ഷം പേർ വഴിവക്കുകളിൽ കൂടിയിരുന്നു.

പുതിയ രാഷ്ട്രത്തിൻെറ ഭാരിച്ച ചുമതല താങ്ങിയിരുന്ന നെഹ്രു, താൻ ഏകനും നിസ്സഹായനുമായിപ്പോയല്ലോ എന്നോൎത്തു് ദുഃഖിച്ചു. വഴികാട്ടാനും ഉപദേശം നൽകാനുമായി രാഷ്ട്രപിതാവ് ഇനി സമീപത്തില്ല. രാമദാസ് പിതാവിൻെറ ചിതാഗ്നി ജ്വലിപ്പിച്ചു. ദാരുണമായ ഒരു കാഴ്ചയായിരുന്നു അതു്. സകലരും കരഞ്ഞുപോയി. തിക്കിത്തിരക്കുന്ന ജനക്കൂട്ടത്തിൽനിന്ന് മുറവിളിയും തേങ്ങലുകളും ഉയൎന്നു. അഗ്നിജ്വാലകൾ ഗാന്ധിജിയുടെ മൃതദേഹത്തെ വിഴുങ്ങി. ചാരം മാത്രം ശേഷിച്ചു.

എക്കാലത്തെയും, ഏററവും മഹാന്മാരായ നേതാക്കന്മാർക്കിടയിലാണ് ഗാന്ധിജിയുടെ സ്ഥാനം. തത്വജ്ഞാനിയും, സന്യാസി



യും, ആചാര്യനും, ധർമ്മോപദേഷ്ടാവും, ഗ്രന്ഥകാരനും, പ്രഭാഷകനും, അതേസമയം അത്യന്തം വിനീതനും, കർമ്മോത്സാഹിയും, എല്ലാവർക്കും സുഹൃത്തും പിതാവുമായിരുന്നു അദ്ദേഹം. ലോകത്തിലെ ഏറ്റവും കരുത്തുള്ള സാമ്രാജ്യത്തിന്റെ അടിക്കല്ലാണ് അദ്ദേഹം ഇളക്കിയത്. വൈസ്രോയിമാരോടും അധികാരശക്തിയുള്ള ഭരണാധിപന്മാരോടും അദ്ദേഹം ഇടപെട്ടു. അതേസമയം ഏററവും വിനീതനായി തൊട്ടുകൂടാത്തവരുമായി ചേർന്ന് ദരിദ്രനെപ്പോലെ ജീവിച്ചു. രാജ്യം ഏററവും മികച്ച തുണിത്തരങ്ങൾ ഉണ്ടാക്കിയെങ്കിലും അതിൻെറ മുടിചൂടാമന്നൻ, കൈകൊണ്ടു നൂത്ത ലളിതമായ കൊച്ചുമുണ്ടു മാത്രമാണ് ഉടുത്തത്. തന്നെ അനുഗമിച്ച ജനലക്ഷങ്ങളുടെ ജീവിതത്തിന് ശരിയായ അർത്ഥം അദ്ദേഹം നൽകി. അവർക്കുവേണ്ടി ജീവത്യാഗം ചെയ്യാൻ അദ്ദേഹം എപ്പോഴും തയ്യാറായിരുന്നു. ഒരു കൃശാംഗനായിരുന്നുവെങ്കിലും, ഒരു അതികായന്റെ സഹനശക്തിയും, ഊർജ്ജസ്വലതയും അദ്ദേഹത്തിനുണ്ടായിരുന്നു. ഏതുതരം മനുഷ്യനായിരുന്നു അദ്ദേഹം? ഗൗതമബുദ്ധനുശേഷമുള്ള



ഏറ്റവും മഹാനായ ഭാരതീയനായി അദ്ദേഹം കണക്കാക്കപ്പെട്ടു പോരുന്നു. അതിലും മഹാനല്ലേ അദ്ദേഹം? ചരിത്രത്തിനു മാത്രമേ ഈ ചോദ്യത്തിന് ഉത്തരം നല്കാനാകൂ.

Printed at: Saraswati Art Printers, 8247/2, New Anaj Mandi, Delhi-110006

